# THE CHURCH WEEKLY

വാല്യം 14 | 1960 ജൂൺ 12 | ലക്കം 23

**Thought for the week**

There is enormous love in this world — unconscious, instinctive, eager for expression. Each of us can learn to unlock it with the thoughtful courtesies of a gracious heart.

—Elizabeth Byrd.

## താളുകൾ മറിക്കുമ്പോൾ



## ഈ ആഴ്ചയിൽ

ജൂൺ 12 പെന്തെക്കോസ്തിക്കു ശേഷം ഒന്നാം ഞായറാഴ്ച

15 ദൈവമാതാവിന്റെ നാമത്തിൽ ആദ്യം പള്ളി സ്ഥാപിച്ചതിന്റെ ഓർമ്മ

16 ശ്ലീഹാനോമ്പാരംഭം

19 യാക്കോബ് ശ്ലീഹായുടെ ഓർമ്മ

## വരിസംഖ്യ


| | രൂ. ന. പൈ |
|---|---|
| ഒരു വർഷത്തേക്ക് | 6 |
| 6 മാസത്തേക്ക് | 3 |
| ഒററപ്രതി | 13 |
| ഇൻഡ്യയ്ക്കുവെളിയിൽ | 8 |

മാനേജർ, ചർച്ച് വീക്കിലി, കോട്ടയം


# ഭരണഘടനാപരമായ മര്യാദ

പൗലൂസ് മാർ പീലക്സീനോസ് തിരുമേനിയെ സംബന്ധിച്ച് മലങ്കര സുറിയാനിസഭയുടെ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ജൂൺമാസം ഏഴാംതീയതി പഴയസെമിനാരിയിൽ കൂടിയ യോഗത്തിൽ ചെയ്തിരിക്കുന്ന തീരുമാനം സമുദായാന്തരീക്ഷത്തിൽ വിവിധങ്ങളായ പ്രതികരണങ്ങൾ സൃഷ്ടിച്ചുകൊണ്ടിരിക്കുന്നതായി ഞങ്ങൾ മനസ്സിലാക്കുന്നു. 1958 ഡിസംബർ 16—ാം തീയതി ഔപചാരികമായി സമുദായം ഒന്നായിത്തീർന്നെങ്കിലും വൈകാരികമായി സമുദായം പൂർണ്ണമായി യോജിച്ചിട്ടില്ലെന്നുള്ളത് ഒരു കേവലയാഥാർത്ഥ്യം മാത്രമാണ്. പ. പാത്രിയർക്കീസുബാവാ തിരുമേനിയും, പ. കാതോലിക്കാബാവാതിരുമേനിയും തമ്മിൽ കൈമാറിയ പരസ്പരഅംഗീകരണകല്പനകളും, പിന്നീട് ഇരുപക്ഷത്തെ തിരുമേനിമാർ ചേർന്നു നടത്തിയ പരസ്പരസ്വീകരണവും, വൈകാരികമായ ഐക്യത്തിനുള്ള അടിസ്ഥാനമായി ജനങ്ങൾ പരസ്പരം അംഗീകരിച്ചു പ്രവർത്തിച്ചിരുന്നുവെങ്കിൽ ഇന്നു സമുദായം നേരിടുന്ന വിഷമഘട്ടം ആവിർഭവിക്കയില്ലായിരുന്നു. നിർഭാഗ്യവശാൽ പെട്ടെന്നുണ്ടായ ഐക്യം പലർക്കും ദഹിക്കാതെ വന്ന ഒരനുഭവം നേരിട്ടു. രണ്ടു കക്ഷിയിലും നിന്നിരുന്ന പലർക്കും ഈ ദഹനക്കേടു സംഭവിച്ചതിനെ തുടർന്നുണ്ടായ പല നിസ്സാര കാരണങ്ങൾക്കും പ്രകോപനങ്ങൾക്കും പരസ്പരം അമിതമായ പ്രാധാന്യം നൽകിയതിന്റെ പരിണതഫലമാണ് ഇന്നു സംജാതമായിരിക്കുന്ന ദുർഘടഘട്ടം. വളരെയധികം തെറ്റിദ്ധാരണകളും അതിശയോക്തിപരമായ വിമർശനങ്ങളും ഈ കാലഘട്ടത്തിൽ വളർന്നുവരാനും അനുവദിക്കപ്പെട്ടിട്ടുണ്ട്. ഈ സന്ദർഭത്തിൽ, കൈവന്ന സമാധാനവും യോജിപ്പും നഷ്ടപ്പെടുത്തരുതെന്നുള്ള കാര്യത്തിൽ സഭയിലെ എല്ലാ വിഭാഗങ്ങൾക്കും ഒരുപോലെ ആഗ്രഹവും ഉൽക്കണ്ഠയുമുണ്ടെന്നുള്ളതും ഒരു വാസ്തവമാണ്. "അന്ത്യോക്യൻ മൂവ്മെന്റ്" എന്ന പേരിൽ പ്രവർത്തിക്കുന്ന പ്രസ്ഥാനക്കാർക്കും സഭ യോജിച്ചുനിൽക്കണമെന്നുള്ള കാര്യത്തിൽ അഭിപ്രായവ്യത്യാസമില്ല. അവർ വിശ്വസിക്കുന്ന ചില കാര്യങ്ങൾ കൂടെ സാധിക്കണമെന്നു മാത്രമേ അവർക്കു നിർബന്ധമുള്ളൂ. എന്നാൽ സഭ യോജിച്ചുനിൽക്കുകയും, അതേ സമയം അവർ ആവശ്യപ്പെടുന്ന കാര്യങ്ങൾ സാധിക്കുകയും ചെയ്യുന്നതിന് മൂവ്മെന്റുകാർ സ്വീകരിച്ചിരിക്കുന്ന മാർഗ്ഗമാണോ ശരിയെന്നുള്ളതിനെക്കുറിച്ച് അവർ ക്ഷോഭം കൂടാതെ ചിന്തിക്കുമെങ്കിൽ, സഭയുടെ ഐക്യം നിലനിർത്താനുള്ള സാദ്ധ്യത അസ്തമിച്ചിട്ടില്ലെന്നു മനസ്സിലാക്കുവാൻ കഴിയും.

ഒരു സമുദായമോ സംഘടനയോ സഭയോ നിലനിൽക്കണമെങ്കിൽ അതിനു ഭരണഘടനാപരമായ വ്യവസ്ഥകളും, മര്യാദകളുമുണ്ടായിരിക്കണമെന്നുള്ളതു നിസ്സംശയമായ ഒരു കാര്യമാണ്. സുറിയാനിസമുദായത്തെ സംബന്ധിച്ചിടത്തോളം വ്യവസ്ഥകൾ പലതുമുണ്ടെങ്കിലും, അവയെ ആദരിക്കുന്ന മര്യാദകൾക്ക് അത്രതന്നെ സ്ഥാനം ലഭിച്ചിട്ടില്ല. നിർഭാഗ്യകരമായ ആ പാരമ്പര്യത്തിനു നാം അവകാശികളായിത്തീർന്നിരിക്കുന്നു. നമ്മുടെ അന്ത്യോക്യൻസിംഹാസനചരിത്രം പഠിക്കുന്നവർ, അവിടെയും ഭരണ

...നാപരമായ മര്യാദകൾക്കു വലി സ്ഥാനം നൽകിയിരുന്ന സംഭവരമ്പരകളല്ല പുരാതനമായ അതിൻറ ഏടുകളിൽദർശിക്കുന്നതു്. അബ്ദുള്ള അബ്ദേദുമിശിഹാ അവകാശവാദത്തെ സംബന്ധിച്ച് കോതമംഗലത്തെ ബ: നെടുന്തള്ളിൽ കോർഎപ്പിസ്കോപ്പാഅച്ചൻ അയച്ചുതന്ന ഒരു ലേഖനം ഞങ്ങൾ അന്യത്ര പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ആ ലേഖനവും ഭരണഘടനാപരമായ മര്യാദകൾക്ക് (Constitutional propriety) സ്ഥാനം നൽകിയ ചരിത്രമല്ല വ്യക്തമാക്കുന്നതു്. ഇനിയും മലങ്കരസഭ യോജിച്ചു നിൽക്കണമെങ്കിൽ അതിനു ചില മര്യാദകൾ ജനങ്ങളും, പട്ടക്കാരും, മേൽപ്പട്ടക്കാരും പാലിച്ചേതീരൂ. ഏതാനും മര്യാദകളെപ്പററി ഞങ്ങൾ ചർച്ചചെയ്യുന്നതു് ഈയവസരത്തിൽ സഹായകരമായിരിക്കുമെന്നു വിശ്വസിക്കുന്നു.

സഭയിൽ ഒരു അഭിപ്രായഭിന്നതയുണ്ടായാൽ അതു് ഒരു പിളർപ്പിനു ഇടയാക്കാതിരിക്കണമെങ്കിൽ എന്തു ചെയ്യണം? മലങ്കരസഭയ്ക്കു ഒരു മാനേജിംഗ് കമ്മിററിയുണ്ട്. എപ്പിസ്കോപ്പൽ സുന്നഹദോസുണ്ട്. ഇവയുടെ തീരുമാനത്തിനു് പ്രശ്നങ്ങൾ സമർപ്പിക്കുകയും, അവയുടെ തീരുമാനം എന്തായിരുന്നാലും ആദരിക്കയും വേണം. ആ മര്യാദകൂടാതെ ഒരു സമുദായവും, സംഘടനയും നിലനിൽക്കുന്നതല്ല. ഇപ്പോൾ മാർ പീലക്സീനോസ് തിരുമേനിയും, അദ്ദേഹത്തെ അനുകൂലിക്കുന്നവരും ചില വാദങ്ങൾ ഉന്നയിച്ചിട്ടുണ്ട്. അവ ഈ സമിതികളുടെ തീർച്ചകൾക്കും തീരുമാനത്തിനും വിധേയമാക്കുകയായിരുന്നു അവർ പ്രഥമമായി ചെയ്യേണ്ടിയിരുന്നതു്. ആമര്യാദപ്രദർശിപ്പിക്കപ്പെട്ടിരുന്നെങ്കിൽമാനേജിംഗ് കമ്മിററിക്കും, സുന്നഹദോസിനും ആ അവകാശവാദങ്ങൾക്കു ന്യായമായ ഒരു തീരുമാനം ചെയ്യാൻ അവസരം ലഭിക്കുമായിരുന്നു. മാർ ക്ലീമ്മീസ് തിരുമേനിയും, അങ്കമാലി ഇടവകയുടെ മാർ ഗ്രീഗോറിയോസ് തിരുമേനിയും സുന്നഹദോസിനു് സമർപ്പിച്ചിരുന്ന റിപ്പോർട്ടിൽ അഞ്ചു പ്രശ്നങ്ങൾ ഉന്നയിക്കപ്പെട്ടിരുന്നു. പരസ്പര സംശയങ്ങൾ ഇല്ലാതെയുള്ള ഒരന്തരീക്ഷത്തിൽ മാനേജിംഗ് കമ്മിററിയിലും, സുന്നഹദോസിലും ഈ പ്രശ്നങ്ങൾ ചർച്ച ചെയ്യപ്പെടാൻ അവസരം ലഭിച്ചിരുന്നെങ്കിൽ അവ എല്ലാം തന്നെ അല്പസ്വല്പ ഭേദഗതികളോടുകൂടി അംഗീകരിക്കപ്പെടുമായിരുന്നു എന്നാണു് ഞങ്ങളുടെ വിശ്വാസം. മലങ്കരസഭയുടെ ഉൾഭരണസ്വാതന്ത്ര്യത്തെ ഹനിക്കാനുള്ള ഒരു സംരംഭം മാത്രമാണു് അന്ത്യോഖ്യൻ മൂവ്മെൻറ് എന്നു് സംശയിക്കപ്പെടുന്ന കാലത്തോളം, അവർ ഉന്നയിക്കുന്ന പ്രശ്നങ്ങൾ ആ മുൻവിധിയോടുകൂടിയേ മററുള്ളവർ പരിഗണിക്കൂ. തങ്ങളുടെ ഉദ്ദേശമതല്ലെങ്കിൽ, പ. പാത്രിയർക്കീസു ബാവാ തിരുമേനിക്കു് ഇവിടെ യാതൊരു ബന്ധവുമില്ലാത്തതരത്തിൽ സഭ യാതൊരു വിദേശ സഭാവിഭാഗവുമായി സമ്പർക്കമില്ലാത്തവിധം ഇടുങ്ങിയ വീക്ഷണഗതിയിൽ കഴിഞ്ഞുകൂടരുതെന്നേ അവർ ആഗ്രഹിക്കുന്നുള്ളുയെങ്കിൽ, അവർ സഭയിലെ സമാധാനകാംക്ഷികളായ ബഹുഭൂരിപക്ഷം ജനങ്ങളെ അങ്ങനെ ബോദ്ധ്യപ്പെടുത്തുകയാണു് വേണ്ടതു്. അതുപോലെതന്നെ, അന്ത്യോഖ്യൻ മൂവ്മെൻറിനെ എതിർക്കുന്നവർ പ. പാത്രിയർക്കീസ് ബാവായുമായി യാതൊരു ബന്ധവും വേണ്ടെന്നു വിചാരിക്കുന്നവരല്ലെന്നു് തെളിയിക്കേണ്ട ഭാരം അവർക്കുമുണ്ട്. ഈ പരസ്പരസംശയം നീക്കുന്നതിനു് ആവശ്യമായ രൂപത്തിൽ നടപടികൾ എടുത്താൽ ഇന്നത്തെ ദുർഘടഘട്ടം തരണം ചെയ്യാവുന്നതേയുള്ളു.

മാർ പീലക്സീനോസ് തിരുമേനിയുടെ പേരിൽ ഉന്നയിക്കപ്പെട്ടിട്ടുള്ള അഞ്ചു പ്രശ്നങ്ങളെപ്പററിയല്ല പ്രധാനമായി ജൂൺ 7—ാംതീയതി കൂടിയ സുന്നഹദോസ് ചർച്ചകൾ കേന്ദ്രീകരിച്ചതെന്നു ഞങ്ങൾ വിചാരിക്കുന്നു. ഭരണഘടനാപരമായ ഒരു പ്രശ്നമായിരുന്നു സുന്നഹദോസിൻെറ തീരുമാനത്തിനു് ആസ്പദമായ വസ്തുത. സുന്നഹദോസിലെ ഒരംഗം സുന്നഹദോസിൻെറആലോചനയുംസഹകരണവും കൂടാതെ പല കാര്യങ്ങളും നിർവഹിക്കുന്നുവെന്നുള്ള "മര്യാദലംഘന"പ്രശ്നത്തെസംബന്ധിച്ചു് സുന്നഹദോസ് സ്വീകരിച്ചിരിക്കുന്നതിൽനിന്നു വിഭിന്നമായഒരുനിലപാടുസ്വീകരിക്കാൻഎങ്ങിനെകഴിയും, ഒരുപക്ഷെ സുന്നഹദോസിൻെറതീരുമാനമാണു് മര്യാദകേടു് എന്നു് മാർപീലക്സീനോസു് തിരുമേനിയെ അനുകൂലിക്കുന്നവർ ചിന്തിച്ചേക്കാം. അതു വാസ്തവമാണെങ്കിൽതന്നെ, സഭയിലെ മെത്രാപ്പോലീത്തന്മാർ കൂടി ചെയ്തിരിക്കുന്ന തീരുമാനം അംഗീകരിക്കുന്ന മര്യാദ പ്രകടിപ്പിച്ചില്ലെങ്കിൽ സഭയുടെ ഐക്യമോ യോജിപ്പോ നിലനിറുത്താൻ സാദ്ധ്യമല്ല. മാനേജിംഗ് കമ്മിററിയും, സുന്നഹദോസും, അസോസിയേഷനുമാണു് സഭയുടെ ഭരണസമിതികൾ. അവയ്ക്കകത്തുനിന്നുകൊണ്ടു് എന്തു പ്രക്ഷോഭണവും ശക്തിയായ അഭിപ്രായപ്രകടനങ്ങളും നടത്തുന്നതു മനസ്സിലാക്കാം. ചില തീരുമാനങ്ങൾ മാററിക്കിട്ടാൻ ശ്രമിക്കേണ്ടതാണു്. മാനേജിംഗ് കമ്മിററി വിളിച്ചുകൂട്ടിയില്ലെങ്കിൽ അതു കൂട്ടിക്കാൻ വ്യവസ്ഥകൾ വേണം. ഇതെല്ലാം സഭയ്ക്കുള്ളിൽനിന്നുകൊണ്ടു് സാധിക്കാവുന്നതും സാധിക്കേണ്ടതുമാണു്. സുന്നഹദോസ് നിയമപരമല്ലാത്ത നടപടികൾ ഏതെങ്കിലും സ്വീകരിച്ചതായി പരാതിയുണ്ടെങ്കിലും അതും സുന്നഹദോസിൻെറ ചർച്ചയ്ക്കു വിധേയമാക്കുകയും, അതിനുശേഷമുള്ള തീരുമാനം അനുസരിക്കാനുള്ള മര്യാദ പാലിക്കയും ചെയ്യുകയാണു് സഭ ഭിന്നിക്കാതിരിക്കാനുള്ള മാർഗ്ഗം. സുന്നഹദോസിൻെറ ഭരണപരമായ പല നയങ്ങളോടും ഞങ്ങൾ പലപ്പോഴും വിയോജിച്ചു് അഭിപ്രായം രേഖപ്പെടുത്താൻ ഇടയായിട്ടുണ്ട്. എന്നാൽ സഭയിൽ മാനേജിംഗ് കമ്മിററിയുടെയും സുന്നഹദോസിൻെറയും അന്തിമ തീരുമാനങ്ങൾ അനുസരിക്കപ്പെടണമെന്നുള്ള മര്യാദ നിലനില്ക്കേണ്ടതു് അത്യന്താപേക്ഷിതമാണെന്നു ഞങ്ങൾ വിശ്വസിക്കുന്നു. അവയുടെ പ്രവർത്തനം ഉന്നതമാനദണ്ഡങ്ങളിലും നിലവാരത്തിലും നടത്തപ്പെടണം. അഭിപ്രായപ്രകടനങ്ങൾക്കു സ്വാതന്ത്ര്യമുണ്ടായിരിക്കണം. എന്നാൽ തീരുമാനങ്ങൾ വന്നു കഴിഞ്ഞാൽ അവ ആദരിക്കപ്പെടണമെന്നുള്ള നിർബ്ബന്ധം ഓരോ സമുദായാംഗത്തിനും ഉണ്ടാകേണ്ടിയിരിക്കുന്നു. മാർപീലക്സീനോസ് തിരുമേനി നേരിട്ടുകൊണ്ടിരിക്കുന്ന പല വൈഷമ്യങ്ങളോടും സഹതാപവും, അദ്ദേഹത്തിൻെറ സഹകരണം സഭയ്ക്കു് അത്യന്താപേക്ഷിതമാണെന്നുള്ള വിശ്വാസവുമുള്ളവക്കു പോലും അദ്ദേഹത്തിൻെറകൂടെനിന്നു പ്രവർത്തിക്കുവാൻ സാധിക്കാത്തതരത്തിൽ അദ്ദേഹം ഒരു നില

സ്വീകരിക്കരുതെന്നഭ്യർത്ഥിക്കുന്നു. സുറിയാനി സഭയുടെ പരമമായ കർത്തവ്യങ്ങളെപ്പററിയും, യോജിച്ചുനിൽക്കുന്നതിൽകൂടെ നൽകുന്ന ക്രിസ്തീയ സാക്ഷിത്വത്തിന്റെ വിലയെപ്പററിയും മാത്രം പരിഗണിച്ചുകൊണ്ടു് അദ്ദേഹത്തിന്റെ പ്രതിഷേധങ്ങൾക്കു് ഒരതിരു കല്പിച്ചുകൊണ്ടു വീണ്ടും സഹകരണഹസ്തം നീട്ടുവാനുള്ള മഹാമനസ്കത അദ്ദേഹത്തിൽനിന്നു സുറിയാനി സമുദായം പ്രതീക്ഷിക്കുന്നുവെന്നു വിനീതമായി അദ്ദേഹത്തെ അറിയിച്ചുകൊള്ളട്ടെ.

---

## ഡോ. കഗാവ

തൊയോഹിക്കോ കഗാവയുടെ നിര്യാണംമൂലം മികച്ച ഒരു സാമൂഹ്യപ്രവർത്തകനും അഖിലലോകപ്രശസ്തിയാർജ്ജിച്ച ഒരു ജാപ്പനീസ് ക്രൈസ്തവനേതാവുമാണു് ലോകത്തിനു് നഷ്ടപ്പെട്ടിരിക്കുന്നതു്. 72—ാമത്തെ വയസ്സിൽ ഹൃദ്രോഗം നിമിത്തമാണു് അദ്ദേഹം മരിച്ചതു്. ലോകപ്രസിദ്ധനായ കഗാവയുടെ ചരമം വേണ്ടവിധത്തിൽ സമയത്തിനു റിപ്പോർട്ടു ചെയ്യപ്പെട്ടു കണ്ടില്ലെന്നുള്ള വസ്തുത വിസ്മയനീയമായി തോന്നാം. കഴിഞ്ഞയാഴ്ചത്തെ ചർച്ചുവീക്കിലി പ്രസ്സിൽപോയ ശേഷം ഇവിടെ ലഭിച്ച ഏപ്രിൽ 28-ലെ ബ്രിട്ടീഷ് വീക്കിലിയിലാണു് ഇതു സംബന്ധിച്ച ഒരു കുറിപ്പു് ഞങ്ങൾ ആദ്യം വായിച്ചതു്. ഏപ്രിൽ 24—ാംനു ആ കുറിപ്പെഴുതുമ്പോൾ ആ വാർത്ത "ന്യൂഡെയിലി" എന്ന പത്രത്തിൽ മാത്രമേ പ്രത്യക്ഷപ്പെട്ടു കണ്ടുള്ളുവെന്നു് ബ്രിട്ടീഷ് വീക്കിലി പത്രാധിപർ പ്രസ്താവിക്കുന്നുണ്ടു്. അതുകൊണ്ടു് കഗാവ മരിച്ചതു് ഏപ്രിൽ 24—നു മുമ്പാണെന്നു സ്പഷ്ടം. ജൂൺ 2—ാം തീയതിയിലെ "ടൈംസ് ഓഫ് ഇന്ത്യ"യിൽ "അടുത്ത കാലത്തു് മരിച്ച ഡോ. കഗാവ"യെപ്പററി ഒരു കുറിപ്പു് കാണുകയുണ്ടായി.

ഡോ. കഗാവ മഹാനായ ഒരു മനുഷ്യനും മഹാനായ ഒരു ക്രിസ്ത്യാനിയുമായിരുന്നു. പാവപ്പെട്ട മനുഷ്യരുടെയിടയിലാണു് അദ്ദേഹം അധിക സമയവും ചെലവഴിച്ചിട്ടുള്ളതു്. അവരുമായി ഒന്നുചേർന്നു് ജീവിച്ചു് അവരെ ഉദ്ധരിക്കുന്നതിനാണു് അദ്ദേഹം ജീവിതത്തിന്റെ ഒരു നല്ല ഭാഗം വിനിയോഗിച്ചതു്. വിനയത്തിന്റെ മൂത്തീഭാവമായിരുന്നു അദ്ദേഹം. അതേസമയം ക്രിസ്തീയ സ്നേഹത്തിന്റെ ഉജ്വലത്തായ ഒരു പ്രവാഹവും. സുവിശേഷം ആധുനികയുഗത്തിൽ കഗാവയിൽ സജീവത്വം പൂണ്ടു. ക്രിസ്തുമതമെന്നതു് സദാ പ്രവർത്തനനിരതമായ സ്നേഹമാണെന്ന ബോദ്ധ്യമാണു് ആ ജാപ്പനീസ് നേതാവിനെ കോബിലെ ചേരികളിലേക്കു് ആനയിച്ചതും "വിധ്വംസക" പ്രവർത്തനങ്ങൾക്കു് തടവുശിക്ഷ അനുഭവിക്കാൻ പ്രേരിപ്പിച്ചതും. ഷിങ്കാവയിലെ ഡോക്കു തൊഴിലാളികളുടെയിടയിൽ വിപൽക്കരമായ സാഹചര്യങ്ങളിൽ, രോഗങ്ങളോടു പടവെട്ടി അദ്ദേഹമനുഷ്ഠിച്ച സേവനവും അതു വ്യക്തമാക്കുന്നുണ്ടു്. ഏതു സാഹചര്യത്തിലും അക്രമരാഹിത്യത്തിന്റെ ഒരു മകുടോദാഹരണമായി അദ്ദേഹം വർത്തിച്ചു.

"യാതൊന്നും പ്രവർത്തിക്കാതെ, പാപകർമ്മങ്ങൾ ചെയ്യാതെ വെറുതെയിരിക്കുന്നതുകൊണ്ടായില്ല" അദ്ദേഹം ഒരിക്കൽ എഴുതി "നിങ്ങളുടെ ചെറുവിരലിനു മുറിവേററാൽ അടുത്ത വിരലിനു് അതിന്റെ ഫലങ്ങളിൽനിന്നു് ഒഴിഞ്ഞുമാറിനിൽക്കാൻ വയ്യാ." കഗാവയുടെ ജീവിതം സുവിശേഷം ആവശ്യപ്പെടുന്ന ക്രിസ്തീയമായ അനുസരണത്തിന്റെ ഒരു നിദർശനമായിരുന്നെന്നു പറയാം. സുവിശേഷം ആവശ്യപ്പെടുന്ന രീതിയിൽ ജീവിച്ചു് അതിന്റെ ഭവിഷ്യത്തിനെ നേരിടുകയെന്നതായിരുന്നു അദ്ദേഹത്തിന്റെ നയം.

ടോക്കിയോയിലെ ഗുരുതരമായ തൊഴിലില്ലായ്മ പ്രശ്നം പരിഹരിക്കുന്നതിൽ കഗാവ നൽകിയ സേവനം ചിരസ്മരണീയമാണു്. സോഷ്യൽവെൽഫെയർ ബ്യൂറോയിൽ ഉപദേഷ്ടാവായി ശമ്പളം വാങ്ങിക്കാതെ അദ്ദേഹം ജോലി ചെയ്തിരുന്നു. തന്റെ തത്വങ്ങളോടുള്ള അനുസരണം, ചൈനയുമായി യുദ്ധം നടക്കുന്ന കാലത്തു് ജപ്പാനിലെ യുദ്ധകുതുകികളെ കുററപ്പെടുത്തുന്നതിനു് അദ്ദേഹത്തെ പ്രേരിപ്പിച്ചിരുന്നു. അതിന്റെ ഫലമായി "രാജ്യദ്രോഹി"യെന്ന ആരോപണം പ്രതിയോഗികൾ അദ്ദേഹത്തിന്റെ നേർക്കു പ്രയോഗിച്ചു. എന്നിരിക്കിലും, അതിനുശേഷം ഒരു ദേശീയ നേതാവായി പ്രശസ്തിയാർജ്ജിച്ച അദ്ദേഹം പാർലമെന്റിന്റെ ഉപരിമണ്ഡലത്തിൽ ഒരു മെംബറായി സേവനം അനുഷ്ഠിച്ചു. യുദ്ധത്തിനു ശേഷം അംഗീകരിച്ച ജാപ്പനീസ് ഭരണഘടനയിൽ, നിരായുധീകരണവകുപ്പു് എഴുതിച്ചേർത്തതു് കഗാവയുടെ ശ്രമംമൂലമായിരുന്നുവെന്നതു് സ്മരണീയമാണു്.

# ഉരുക്കുനഗരത്തിൽ ഉയരുന്ന ഇടവക

കെ. വി. മാമ്മൻ

നിരീശ്വരന്മാരുടെ സഹകരണത്തോടുകൂടി നിർമ്മിച്ച ഉരുക്കുനഗരത്തിൽ വിവിധ ക്രിസ്തീയ സഭാവിഭാഗങ്ങൾ നിത്യവും ആരാധന നടത്തുന്ന കാഴ്ച കാണുമ്പോൾ ദൈവത്തിന്റെ പ്ളാനിനെപ്പററിയും ശക്തിയെപ്പററിയുമേ ദൈവവിശ്വാസമുള്ള ഒരാൾക്കു ആദ്യമായി ചിന്തിക്കുവാൻ കഴിയൂ. ഇൻഡ്യയിലെ, മനുഷ്യർ കാലുകുത്തിയിട്ടില്ലാത്ത വിസ്തൃതമായ ഒരു വിജനപ്രദേശമായിരുന്നു ഭിലായി എന്നു പറഞ്ഞാൽ ഇന്നു് ആരും വിശ്വസിക്കുകയില്ല. ഇരുപത്തിമൂന്നു ചതുരശ്രമൈൽ പ്രദേശത്തു് 20 സെക്ടറുകളിലായി ആധുനിക നഗരസംവിധാനസജ്ജീകരണങ്ങളോടുകൂടി പരിലസിക്കുന്ന ഭിലായി ഒരിന്ദ്രപുരിതന്നെയാണെന്നു തോന്നും രക്ഷാസൈന്യവും ശാബത്തുമിഷനും ഒഴിച്ചുള്ള എല്ലാ ക്രിസ്തീയ സഭാവിഭാഗങ്ങളും ഭിലായിയിൽ പ്രവർത്തനം നടത്തുന്നുണ്ടു്. കഴിഞ്ഞ ഏതാനും വർഷങ്ങളായി സുറിയാനിസഭയും രംഗപ്രവേശം ചെയ്തിരിക്കുകയാണു്.

ഇരുപതിനും മുപ്പതിനും മദ്ധ്യേ പ്രായമുള്ള 500 സുറിയാനിസഭാംഗങ്ങൾ ചേർന്നുള്ളതാണു് ഭിലായി സുറിയാനി ഇടവക. ഏതാണ്ടു് 25—ൽ പരം കുടുംബങ്ങളും ഉണ്ടു്. ഇക്കഴിഞ്ഞ കഷ്ടാനുഭവആഴ്ചയിൽ ഫാദർ എം. വി. ജോർജ്ജ് ഭിലായിൽ നടത്തിയ ശുശ്രൂഷകളിൽ സംബന്ധിച്ചപ്പോൾ സിറിയൻ വിദ്യാർത്ഥി കോൺഫറൻസിൽ സംബന്ധിക്കുന്ന ഒരു പ്രതീതിയാണു് ഈ ലേഖകനുണ്ടായതു്.

സ്ഥിരമായ ഒരു പട്ടക്കാരനില്ലായിരുന്നു എങ്കിലും ഒരിടവക രൂപവൽക്കരിക്കുന്നതിനും പള്ളിക്കു വേണ്ടി കുറെ സ്ഥലം വാങ്ങുന്നതിനും ഭിലായിലെ സഭാസ്നേഹികൾക്കു് ഇതിനകം കഴിഞ്ഞു. ...ളരെയധികം പ്രയാസങ്ങൾ സ...ച്ച ഫാദർ സി. ജെ. ഉമ്മനോടു...യി ഇടവകയ്ക്കുള്ള നന്ദി അ...മരണീയമാണു്. ഇപ്പോഴ...വികാരി ഫാദർ ടി. എം. ജോർജ്ജ് ഭിലായിൽ സ്ഥിരതാമസം തുടങ്ങുന്നതിനു മുമ്പു് ജബൽപൂരിൽനിന്നും ഫാദർ തോമസും ഫാദർ ലാസറസും ഇവിടെ എത്തി ആരാധനകൾ നടത്തിവന്നിരുന്നു. "ആത്മാർത്ഥതയോടുകൂടിപ്രവർത്തിക്കുന്ന ഒരു വൈദികനു ലഭിക്കാവുന്നതിലേക്കും ഏററവും നല്ല വയലും ഉൽസാഹവുമുള്ള യുവജനങ്ങൾ നിറഞ്ഞ ഇടവകയുമാണിതെ"ന്നത്രെ ഫാദർ ടി. എം. ജോർജ്ജ് പറഞ്ഞതു്.

ബ. അച്ചന്റെ അഭിപ്രായം ശരിയാണെന്നു തോന്നി. വിവിധ സെക്ടറുകളിലായി ജീവിക്കുന്ന യുവജനങ്ങളെ ഇടവകയിലേക്കു ആകർഷിക്കുക, വീട്ടുസന്ദർശനം നടത്തുക, ഓരോ സെക്ടറിലും പ്രത്യേകം പ്രാർത്ഥനായോഗങ്ങൾ നടത്തുക, കൂദാശപരമായ സഭാജീവിതത്തിലേക്കു് ആളുകളെ നയിക്കുക, സ്വന്തമായൊരു ദേവാലയം സ്ഥാപിക്കുന്നതിനുള്ള പ്രയത്നം വിജയിപ്പിക്കുക എന്നീ കർത്തവ്യങ്ങളാണു് ഇവിടത്തെ വികാരിയിൽ പ്രധാനമായും നിക്ഷിപ്തമായിരിക്കുന്നതു്. അതിനും പുറമേ ഭിലായിൽനിന്നും 70 മൈൽ ദൂരെ സ്ഥിതിചെയ്യുന്നതും 40—ൽപരം സഭാംഗങ്ങൾ ഉള്ളതുമായി രാജാറാമൈൻസിലും ബ. അച്ചൻ പോകുന്നുണ്ടു്. റെയ്പൂർ തുടങ്ങിയ സമീപസ്ഥലങ്ങളിലും ഭിലായിലെ വൈദികന്റെ ശ്രദ്ധ പതിഞ്ഞുകൊണ്ടാണിരിക്കുന്നതു്.

## ഒരുപള്ളി ഉണ്ടാകുന്നു

ഭിലായിയിൽ സുറിയാനിസഭയ്ക്കു് ഒരു പള്ളി ഉണ്ടാകുമോ? ഉണ്ടാകും. ഏതാനും വർഷങ്ങൾ വേണ്ടിവരുമെന്നേയുള്ളു. ഒരു പള്ളി സ്ഥാപിക്കുന്നതിനായി 3000രൂപാ കൊടുത്തു വാങ്ങിയ സ്ഥലം എല്ലാ സെക്ടറുകളിലും പാർക്കുന്നവർക്കു് ഒരുപോലെ സൗകര്യപ്രദമല്ലാത്തതിനാൽ പുതിയ ഒരു സ്ഥലംകൂടി വാങ്ങുന്നതിനുള്ള ശ്രമം ആരംഭിച്ചു കഴിഞ്ഞു. പള്ളിക്കു വേണ്ട സ്ഥലം ചതുരശ്രഅടിക്കു് ഒരു രൂപാ വില വച്ചു് കൊടുക്കാമെന്നുള്ള തീരുമാനം പ്രൊജക്ട് അധികൃതരിൽനിന്നും കഴിഞ്ഞ ദുഃഖവെള്ളിയാഴ്ച ദിവസമാണുണ്ടായതു്. താമസംവിനാ ഇടവകാംഗങ്ങൾ ഒന്നിച്ചുകൂടി ഒരു ചർച്ചുബിൽഡിംഗ് കമ്മററിയെ തെരഞ്ഞെടുക്കുകയും ഓരോരുത്തരും ഒരുമാസത്തെ ശമ്പളം വാഗ്ദാനം ചെയ്യുകയും ചെയ്തിരിക്കുകയാണു്. എവിടെയായിരുന്നാലും ദേവാലയം നിർമ്മിച്ചാരാധന നടത്തണമെന്നു സുറിയാനിക്കാർക്കുള്ള അഭിലാഷത്തിന്റെ ഒരു ചിഹ്നമാണീ തീരുമാനം.

എത്രയുംവേഗം പള്ളിപണിക്കുള്ള പ്രാദേശിക പണപ്പിരിവു് പൂർത്തിയാക്കേണ്ടതു് ബിൽഡിംഗ്കമ്മിററിയുടെ അടിയന്തിരകർത്തവ്യമാണു്. അങ്ങനെ പണം പിരിച്ചു് സ്ഥലം വാങ്ങിക്കഴിയുമ്പോൾ മാതൃസഭയിൽ നിന്നുള്ള നിർലോഭസഹായസഹകരണങ്ങൾ ആവശ്യപ്പെടാൻ അർഹത ലഭിക്കും. സഭയുടെ കേന്ദ്രത്തിൽനിന്നും ഗണ്യമായ ഒരു തുക ഭിലായി പള്ളിപണിക്കു നൽകേണ്ടതാണു്. വ്യക്തികളും ഇടവകകളും അതിലുപരിയായി സഹായിക്കേണ്ടിയിരിക്കുന്നു. പണമുള്ള ഏതാനും ഇടവകകൾ മാത്രം നിരൂപിച്ചാൽ കേരളത്തിനു വെളിയിലുള്ള വെല്ലൂരിലും ഭിലായിയിലും ഹൈദരബാദിലും മററുംപള്ളികൾവച്ചുകൊടുക്കാൻ കഴിയും. ശലോമോനെപ്പോലെ ദൈവാലയം പണിയുവാൻ ഭാഗ്യമുള്ളവർ സുറിയാനിസഭയിൽ ഇനിയുമുണ്ടു്.

ഇങ്ങനെ വിവിധകേന്ദ്രങ്ങളിൽ അടിസ്ഥാനമെന്ന നിലയിൽ പള്ളികളും ചെറിയ സ്ഥാപനങ്ങളും സ്ഥാപിച്ചശേഷം വേണം അവയെ താവളങ്ങളാക്കി സുവിശേഷപ്രവർത്തനങ്ങൾ നടത്തുവാൻ. ഈ ഒരു ദർശനത്തോടുകൂടി പ്രവർത്തിച്ചാൽ ജംഷഡ്പൂർ, റൂർക്കില തുടങ്ങിയ ഇരുമ്പുരുക്കു നഗരങ്ങളിലും പള്ളികൾ ഉണ്ടാകും.

ഇതിനും പുറമേ സഭയിലെ തിരുമേനിമാർ, വളർന്നുവരുന്ന ഈ ഇടവകകൾ സന്ദർശിച്ചു് അവിടത്തെ ആവശ്യങ്ങളും സാദ്ധ്യതകളും മനസ്സിലാക്കി സഭാംഗങ്ങൾക്കു് ആവശ്യമായ പ്രചോദനവും പിന്തുണയും നൽകേണ്ടതാണു്. അപ്പോൾ ഭാരതത്തിലെ വിശാലമായ വയലുകളിലേക്കു പോകുവാൻ നൂററാണ്ടുകളായി മടിച്ചു ജനതയെ ദൈവം നയിക്കുന്നതു കാണുവാൻ കഴിയും.

ചർച്ച്‌വീക്കിലി

# പത്രാധിപർക്കുള്ള കത്തുകൾ

## നമ്മുടെ സണ്ടേസ്കൂളുകൾ

സർ,

സണ്ടേസ്കൂളുകളുടെ ആവശ്യകതയെ പലരും പാടി പുകഴ്ത്താറുണ്ട്. കുഞ്ഞുങ്ങളെ ബാല്യത്തിൽ തന്നെ പരിശുദ്ധ സഭാവിശ്വാസ ആചാരങ്ങൾ അഭ്യസിപ്പിക്കുന്നതിന് സണ്ടേസ്കൂളുകൾ ഓരോ പള്ളിയോടനുബന്ധിച്ചും സ്ഥാപിച്ചു നടത്തണമെന്നും, അതിനായി പള്ളികളിൽനിന്നും ആവശ്യമായ ധനം വിനിയോഗിക്കണമെന്നും മററും പലരും പ്രസംഗിക്കുകയും ഭരണഘടന അനുശാസിക്കുകയും ചെയ്യുന്നുണ്ട്. എന്നാൽ ഈ എഴുത്തും പ്രസംഗവുമല്ലാതെ സണ്ടേസ്കൂളുകളെ സംബന്ധിച്ച് നമ്മുടെ സഭാനേതൃത്വം വേണ്ടത്ര കാര്യമായി പരിഗണിക്കുന്നില്ല.

ഇന്നത്തെ സണ്ടേസ്കൂളുകളുടെ പ്രവർത്തനത്തിലേക്ക് ഒന്നു കണ്ണോടിച്ചാൽ മതി നമ്മുടെ സഭയുടെ ഭാവിയെ സംബന്ധിച്ച് ആശങ്ക ജനിക്കുവാൻ. വളർന്നുവരുന്ന കുഞ്ഞുങ്ങൾക്ക് സഭയേയും വിശ്വാസത്തേയും സംബന്ധിച്ച് ഐകരൂപ്യമുള്ള പഠനത്തിന് ഇന്നത്തെ പ്രവർത്തനരീതി അപര്യാപ്തമാണ്. ഇന്ന് സഭയിൽ പ്രവർത്തിക്കുന്ന രണ്ടു സണ്ടേസ്കൂൾ സമാജങ്ങളുടേയും പാഠപദ്ധതികൾ വ്യത്യസ്തമാണ്. കൂടാതെ, ഈ രണ്ടു പാഠപദ്ധതികളിലുമുൾപ്പെടാത്ത സ്വതന്ത്രമായ പാഠപദ്ധതിയനുസരിച്ചു പഠിപ്പിക്കുന്ന സണ്ടേസ്കൂളുകളും, ഇതൊന്നുമല്ലാതെ, അന്യസഭാവിഭാഗക്കാരുടെ പാഠപദ്ധതിയനുസരിച്ച് പഠിപ്പിക്കുന്ന സണ്ടേസ്കൂളുകളുമുണ്ട്. ഇങ്ങനെ പരിശുദ്ധസഭയിലെ വളർന്നുവരുന്ന തലമുറയെ പരിശീലിപ്പിച്ചാൽ എങ്ങനെ ഭക്തിയും വിശ്വാസവുമുള്ളവർ വർദ്ധിക്കും?

നമ്മുടെ സണ്ടേസ്കൂളുകൾ വഴിയായുള്ള വിദ്യാഭ്യാസകാര്യത്തിൽ സഭാനേതൃത്വം ശരിയായ ശ്രദ്ധ പതിപ്പിക്കാതെ പോവുക അപകടമാണ്. ഇത്രയും വിദ്യാസമ്പന്നരുള്ള സഭക്ക് അതു ഭൂഷണവുമല്ല. സഭയെ അതിയായി സ്നേഹിക്കുന്നവരെ വേദനിപ്പിക്കുന്നതാണ് "ഈ ആശാനില്ലാത്ത കളരിപോലെ"യുള്ള സണ്ടേസ്കൂൾ പ്രസ്ഥാനം.

എപ്പിസ്കോപ്പൽ സിന്നഡിന്റെ അധികാരപരിധിയിലുള്ള വിശ്വാസം, ആചാരം, ഡിസിപ്ലിൻ മുതലായവയെ സംബന്ധിച്ച് സഭയിൽ ഏകരൂപമായ പഠനത്തിന് പദ്ധതി തയ്യാറാക്കി, പരിശീലിപ്പിക്കുവാനുള്ള മാർഗ്ഗം സിന്നഡ് തന്നെ ഉടനെ കണ്ടുപിടിക്കണം.

—ഫാദർ വറുഗീസ് ചെമ്മണ്ണൂർ
ചേലക്കര
3-6-60

## വിവാഹകൂദാശ

സർ,

"മാനവസമുദായത്തിന്റെ രക്ഷയ്ക്കായി കർത്താവു കല്പിച്ചു നിശ്ചയിച്ചിട്ടുള്ള അപ്രത്യക്ഷകൃപകളുടെ പ്രത്യക്ഷകർമ്മങ്ങളാണ് കൂദാശ" ഈ മാനദണ്ഡമനുസരിച്ച് വിവാഹവും ഒരു കൂദാശയായി തിരുസഭ അനുശാസിച്ചിരിക്കുന്നു. കർത്താവിന്റെ കല്പനകളോ കൂദാശകളോ ലഘുപ്പെടുത്തുവാനോ വ്യത്യാസപ്പെടുത്തുവാനോ ആർക്കും അധികാരമില്ല. പക്ഷേ, വിവാഹകൂദാശ ഇന്നു വളരെയേറെ ആക്രമിക്കപ്പെടുന്നുണ്ട്. അതു ഹൃദയവേദനയോടെയല്ലാതെ സ്മരിക്കാൻ കഴികയില്ല. കൂദാശയുടെ കാര്യത്തിലുള്ള ഏതു ലഘുവായ തെററും നിസ്സാരമായി വീക്ഷിക്കപ്പെട്ടുകൂടാ. രജിസ്ത്രർവിവാഹത്തിന്റെ സീസനാണോ ഇതെന്നു സംശയിക്കത്തക്കവണ്ണം അതു വർദ്ധിച്ചുവരുന്നു. അങ്ങനെയുള്ളവർ എന്തൊക്കെയോ പരിഗണനകളിന്മേൽ ഇടവകാംഗങ്ങളായി സ്വീകരിക്കപ്പെടുന്നതായി കാണുന്നു—സഭയുടെ പവിത്രതയ്ക്ക് ഇതു യോജിച്ചതാണോ?

ചില പള്ളികളിൽ ശനിയാഴ്ച വിവാഹം നടത്തിക്കൊടുക്കുന്നതായും കേൾക്കുന്നുണ്ട്. അനധികൃതമായി വിവാഹത്താൽ യോജിപ്പിപ്പാൻ, വാക്കുമൂലം അനുവദിക്കയോ, മൗനാനുവാദം കൊടുക്കയോ, അറിവിൽപ്പെട്ടാലും അവഗണിക്കയോ ചെയ്തുവരുന്നതായും റിപ്പോർട്ടു ചെയ്യപ്പെടുന്നു. ഈദൃശമായ വികലതകൾ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ ശ്രദ്ധയിൽപ്പെട്ടു കാണാൻ ആഗ്രഹിക്കുന്നു.

—ഫാദർ പി. ററി. തോമസ്
മാനന്തവാടി

(Continued from page 12)

tility. And that is envy. But it is to be found among Church people too. "Oh, of course, I know he is a very holy man—at least he spends a lot of time over his prayers—but he is a hopeless administrator. His parochial organisations are chaotic, absolutely chaotic. And, of course, he never visits, simply never. Why, I was told the other day......" Or "I know he is wonderfully kind and generous, he would give away his last pair of shoes, but he is hopelessly impractical. They say his wife has a terrible time trying to pay the bills and keep the tradesmen quiet." Or "I know she is very good with the M. U. and her Young Wives Group is marvellous. I do not know how many marriages she has not saved. But she neglects her own family terribly." All of this is envy. It is an attempt to salve our own wounded pride and self-respect by denigrating those whose superiority thus hurts us.

To guard ourselves against envy, we must first recognise its cause. It derives from a misdirection of the elementary instincts of self-assertiveness and pugnacity. It is the result of our failure, in obedience to these impulses, to realise our natural desire to be on top. We rightly covet the best gifts and desire to have a high reputation, to be generally honoured, respected and looked up to. But the very self-assertiveness and pugnacity which impel us to this course, turn to pride and resentment when we see others outstrip us. We go wrong, in refusing to recognise the real superiority of others, or, if we cannot help recognising it, in resenting it. It is pride which will not recognise, and pugnacity turned to hatred, which will not tolerate. What, therefore, we need is to cultivate humility and charity.

Humility means to be content to be ourselves, with whatever gifts and qualities we have, and to make the best of ourselves and our lives. It is to carry out our duties as best we can, comparing ourselves not with other people but with Christ and with God's will. Charity means to school ourselves to rejoice with them that do rejoice and to weep with them that weep. If we wou be armoured against the insidio attacks of envy, we must try to lo humility and charity.

The Church of England Newsp

# വേദവായനക്കുറിപ്പുകൾ

## പൗലോസ്ശ്ലീഹായുടെ ജീവിതവും വ്യക്തിവിലാസവും

നമ്മുടെ കർത്താവു കഴിഞ്ഞാൽ ക്രിസ്തീയജീവിതത്തിലും ചിന്തയിലും ഏററവുമധികം സ്വാധീനംചെലുത്തിയിട്ടുള്ളതു പൗലോസ്ശ്ലീഹായാണ്. പുതിയനിയമത്തിലെ 27 പുസ്തകങ്ങളിൽ 13ൻെറയും രചയിതാവായ ഇദ്ദേഹത്തിൻെറ പ്രാഗത്ഭ്യം അദ്ദേഹത്തിൻെറ ലേഖനങ്ങളിലും 'അപ്പോ. പ്രവൃത്തി'യിൽ അദ്ദേഹത്തെപ്പററിയുള്ള പരാമർശനങ്ങളിലും തെളിഞ്ഞു കാണാം.

നമ്മുടെ കർത്താവു ബേത്ളഹേമിൽ ജനിച്ച് അധികം കഴിയുന്നതിനു മുമ്പു പൗലോസ് തർശ്ശീശിൽ ജനിച്ചിരിക്കണം എന്നു കരുതപ്പെടുന്നു. റോമൻ ആധിപത്യത്തിലുള്ള വ്യാപാരകേന്ദ്രമായ ഈ പട്ടണത്തിൽ പൗലോസ് വിദ്യാഭ്യാസം കഴിച്ചു. പൗലോസിൻെറ കുടുംബം നല്ല ധനസ്ഥിതിയുള്ളതായിരുന്നു എന്നും എന്നാൽ ക്രിസ്തുമതം സ്വീകരിച്ചപ്പോൾ കുടുംബസ്വത്തുക്കളിലുള്ള അവകാശം അദ്ദേഹത്തിനു നഷ്ടപ്പെട്ടുപോയെന്നും വിചാരിക്കാൻ ന്യായമുണ്ട്. (ഫിലി. 3:8)

യരുശലേമിൽ പ്രസിദ്ധ റബ്ബിയായ ഗമാലിയേലിൻെറ കീഴിൽ അദ്ദേഹം വേദപഠനം നടത്തി തൻെറ സമപ്രായക്കാരെ അതിശയിക്കത്തക്ക വ്യുൽപത്തി സമ്പാദിച്ചു.

പൗലോസ് മാനസാന്തരപ്പെട്ടപ്പോൾ അദ്ദേഹത്തിനു 33—ം ഒന്നാമത്തെ മിഷനറി പര്യടനസമയത്തു് 45—ം റോമയിൽ ബന്ധനസ്ഥനാക്കപ്പെട്ടപ്പോൾ 60—ം മരിക്കുമ്പോൾ 65—ം വയസ്സു പ്രായമുണ്ടായിരുന്നിരിക്കണമെന്നു് ഊഹിക്കപ്പെടുന്നു. ക്രിസ്തീയസുവിശേഷം എല്ലാ ജാതികൾക്കും വേണ്ടിയുള്ള ഒരു സുവിശേഷമാണെന്നും യഹൂദമതത്തിൻെറ ഇടുങ്ങിയ ചട്ടക്കൂട്ടിൽ നിന്നു ക്രിസ്ത്യാനികൾക്കു വിടുതൽ ലഭിക്കണമെന്നും യഹൂദന്മാരുടെ ന്യായപ്രമാണം പാലിക്കുന്നതുകൊണ്ടല്ല യേശുക്രിസ്തുവിലുള്ള വിശ്വാസം മൂലമാണ് മനുഷ്യൻ ദൈവത്തോട് നിരപ്പാകുന്നതെന്നും പൗലോസ് സമർത്ഥിച്ചു. ഇതേപ്പററി തീവ്രമായ ഒരു വാദകോലാഹലം തന്നെ പ്രാചീന സഭയിൽ ഉണ്ടായി. അതിൻെറ പശ്ചാത്തലത്തിൽ വേണം പൗലോസിൻെറ കൃതികളെയും നേട്ടങ്ങളെയും വിലയിരുത്തുവാൻ. തൻെറ സഹപ്രവർത്തകരിൽനിന്നു നേരിടേണ്ടിവന്ന എതിർപ്പുകളും മററു പീഡകളും ശാരീരികവും മാനസികവുമായ വേദനകളും ഒരു ഉരുക്കുമൂശപോലെ അദ്ദേഹത്തിൻെറ തത്വചിന്തയെ ശുദ്ധിചെയ്തു.

### തിങ്കൾ

1 തെസ്സലൊനി 1: 6–10

പുതിയനിയമ ഗ്രന്ഥങ്ങളിൽ വച്ചു ഒന്നാമതു് എഴുതപ്പെട്ടതു് ഈ ലേഖനമാണെന്നാണ് മിക്കപണ്ഡിതന്മാരും പ്രസ്താവിക്കുന്നതു്. കച്ചവടംകൊണ്ടു ധാരാളം പണമുണ്ടാക്കുകയും അതു വഷളത്തരങ്ങൾക്കായി ധൂർത്തടിക്കുകയും ചെയ്യുന്ന പുറജാതികളുടെ ആസ്ഥാനമായിരുന്ന കൊരിന്ത്യ തുറമുഖത്തുവച്ചാണ് ഇതുരചിക്കപ്പെട്ടതു്. സുവിശേഷം ഘോഷിക്കുന്നതിനു പൗലോസ് കാണിച്ച ശുഷ്ക്കാന്തി മററു വിശ്വാസികളിൽ ആശയും ആവേശവും പകർന്നു (വാ 5).

പൗലോസിൻെറ ലേഖനങ്ങളിൽ വീണ്ടും വീണ്ടും ഊന്നിപ്പറയുന്ന മൂന്നു കാര്യങ്ങളെപ്പററി വാ. 10—ൽ സൂചന കാണുക:–

(i) യേശുക്രിസ്തുവിൻെറ പുനരുത്ഥാനം. യേശുവിനെ ഉയർപ്പിച്ച അതേ മഹൽശക്തി നമ്മുടെ ക്രിസ്തീയജീവിതത്തിൽ നമുക്കു സദാ തുണയായിരിക്കും.

(2) ക്രിസ്തുവിൻെറ വരവിനെപ്പററിയുള്ള പ്രത്യാശ. ലോകത്തിൽ നമ്മുടെ അദ്ധ്വാനങ്ങൾക്കു പലപ്പോഴും ശരിയായ പ്രതിഫലം ലഭിക്കാറില്ല. എന്നാൽ തൻെറ മുന്തിരിത്തോപ്പിൽ അദ്ധ്വാനിക്കുന്നവർക്കു താൻ വരുമെന്നും തന്നോടുകൂടെ ഇരിക്കാമെന്നും നിശ്ചയമായും പ്രത്യാശിക്കാം.

(3) ക്രിസ്തുമുഖാന്തിരമുള്ള പാപമോചനം. ദൈവം നമ്മെ കോപത്തിനല്ല യേശുക്രിസ്തുമൂലം രക്ഷപ്രാപിപ്പാനാണ് നിയമിച്ചിരിക്കുന്നതു്.

### ചൊവ്വാ

അപ്പോ പ്രവൃ 7:54–8:4

'കലി'കയറിയ ഒരു ജനക്കൂട്ടം ഒരു നിർദ്ദോഷിയെ വധിക്കുന്നതും അദ്ദേഹം പ്രകാശമുള്ള മുഖത്തോടെ തൻെറ ശത്രുക്കൾക്കുവേണ്ടി പ്രാർത്ഥിക്കുന്നതും കാണുമ്പോൾ ശൗലിൻെറ ഉള്ളിലെ വികാരങ്ങൾ എന്തായിരിക്കണം? ശൗൽ മതഭ്രാന്തനായ ഒരു പരീശനായിരുന്നെങ്കിലും കഠിനഹൃദയനായിരുന്നില്ല. ആഴമായി സ്നേഹിക്കുവാനും സഹതപിക്കുവാനും കഴിവുള്ള ഒരുവനായിരുന്നു. യഥാർത്ഥ ദൈവഭക്തി എന്തെന്നു ബോധമില്ലാഞ്ഞതാണ് ശൗൽ ഈ അതിക്രമത്തിനു പിണിയാളായതു്. പല്ലു കടിച്ചുപിടിച്ചുകൊണ്ടു് തൻെറ മനസ്സാക്ഷിയെ ശൗൽ അമർത്തിയിരിക്കണം. മുൻവിധി അദ്ദേഹത്തെ അന്ധനാക്കി. കൂടുതൽ ദൃഢനിശ്ചയത്തോടെ ക്രിസ്ത്യാനികളെ ഉന്മൂലനാശം ചെയ്യുവാൻ അദ്ദേഹം ശ്രമിച്ചു...പക്ഷേ ദമസ്ക്കോസിലേക്കുള്ള വഴിയിൽവച്ചാണ് വസ്തുതകളെ ഉള്ള നിലയിൽ കാണ്മാൻ അദ്ദേഹത്തിനു കഴിഞ്ഞതു്.

നമ്മുടെ മുൻവിധികൾ ദൈവസ്നേഹം കൊണ്ടു് ഉരുകിപ്പോകുവാനും അഭിപ്രായഭിന്നതയുള്ള കാര്യങ്ങൾ ശരിയായി മനസ്സിലാക്കുവാനുള്ള കഴിവു ലഭിക്കുവാനും നമുക്കു പ്രാർത്ഥിക്കാം. സഭയുടെ ഇന്നത്തെ നിലയിൽ ഇതു ഒരടിയന്തിരാവശ്യമായിരിക്കുന്നു.

### ബുധൻ

അപ്പോ. പ്രവൃ 9:1–9

ശൗലിൻെറ മാനസാന്തരം അദ്ദേഹത്തിൻെറ ജീവിതത്തിലെ മാത്രമല്ല, ചരിത്രത്തിലെ ഒരു വഴിത്തിരിവായിരുന്നു. "ക്രിസ്തു എന്നെ പിടിച്ചു." എന്നാണു പൗലോസ് ഈ അനുഭവത്തെപ്പററി വളരെക്കാലം കഴിഞ്ഞു പറയുന്നതു് (ഫിലി. 3:12) ആത്മാർത്ഥതയുള്ള ഏതു സത്യാന്വേഷകനെയും ക്രിസ്തു ഒരിക്കൽ പിടിക്കുമെന്നുള്ളതിനു സംശയമില്ല. അവൻെറ പിടിയിൽനിന്നും ഒഴിഞ്ഞുമാറാൻ പല യുക്തിവാദങ്ങളും നാം നടത്തിയേക്കാം, നാം ആത്മവഞ്ചന പരിശീലിച്ചേക്കാം.

നമുക്കു തനിയെ ഒന്നും ചെയ്യാൻ സാധ്യമല്ലെന്നും ദൈവത്തിൻെറ നന്മയിലല്ലാതെ നമുക്കു പ്രത്യാശയ്ക്കു

വഴിയില്ലെന്നും എപ്പോൾ നാം മനസ്സിലാക്കുന്നുവോ അപ്പോഴാണു് നമ്മുടെ മാനസാന്തരം. ചിലർക്കു് ഇതു പെട്ടെന്നു സംഭവിക്കാം. മററു ചിലർക്കു പല വർഷങ്ങളായുള്ള ഒരു അനുഭവമായിരിക്കാം. രണ്ടായാലും ക്രിസ്തീയജീവിതത്തിലെ ഒരു പ്രധാന അനുഭവമാണതു്. തൻകാര്യം ഉപേക്ഷിച്ചു ദൈവകാര്യം തേടുവാൻതക്കവണ്ണമുള്ള ഒരു മാനസാന്തരം ദൈവം നമുക്കു നൽകുവാൻ പ്രാർത്ഥിക്കാം.

## വ്യാഴം

അപ്പോ. പ്രവൃ. 9:10-19

'തെരഞ്ഞെടുക്കപ്പെട്ട പാത്ര'മായ പൗലോസ്സിൻെറ മേൽ കൈവച്ചു് അവനു കാഴ്ചയും മാമോദീസായും നൽകിയ എളിയ ശിഷ്യനായ അനന്നിയാസിനെപ്പററി വേറെ ഒരിടത്തും ഒന്നും കേൾക്കാനില്ല. ക്രിസ്ത്യാനികളുടെ ബദ്ധശത്രുവിനെ തേടിപ്പിടിക്കുവാൻ അദ്ദേഹം ആദ്യം ഒന്നു മടിക്കുന്നെങ്കിലും ദൈവവിളി കിട്ടിയപ്പോൾ അനുസരിക്കുകതന്നെ ചെയ്യുന്നു. പ്രഗൽഭരായ പല ദൈവശുശ്രൂഷകന്മാരുടെയും മാനസാന്തരത്തിനു കാരണമായിട്ടുള്ളവർ അപ്രസിദ്ധരായിരിക്കും. ഒരു പന്തലിൽവച്ചു അനേകായിരങ്ങളെ ഇളക്കുവാൻ നമുക്കു സാധിക്കയില്ലായിരിക്കാം. എന്നാൽ ഒരു ആത്മാവിനെയെങ്കിലും പിടിക്കാനുള്ള തക്കം നമുക്കു കിട്ടാതിരിക്കയില്ല.

കണ്ണുകാണാതെ അന്ധാളിച്ചപ്പോൾ പൗലോസ് പ്രാർത്ഥിച്ചു. ഒരു പരീശനെന്ന നിലയിൽ പ്രാർത്ഥന പൗലോസിനു് പുത്തരിയല്ലായിരുന്നു. താൻ എന്താണു ചെയ്യേണ്ടതെന്നു കാണിച്ചുതരുവാനായിരിക്കണം പൗലൂസ് അപേക്ഷിച്ചതു്. അതിനു തക്കസമയത്തു് ഉത്തരവും കിട്ടി. നമ്മുടെ ഓരോ പുതിയ അനുഭവങ്ങളിലും, നമ്മുടെ ജീവിതത്തിലെ ഓരോ വഴിത്തിരിവുകളിലും പ്രാർത്ഥനയായിരിക്കണം നമ്മുടെ അവലംബം. നമുക്കു സങ്കല്പിക്കാൻ കഴിയുന്നതിൽ വലിയ നന്മകൾ ദൈവം നമുക്കുവേണ്ടി കരുതുന്നു. അടഞ്ഞ വഴികൾ തുറക്കപ്പെടുന്നു, അത്യാവശ്യങ്ങൾ നിറവേറപ്പെടുന്നു, സഹായത്തിനു് സ്നേഹിതനെ ലഭിക്കുന്നു, തളർന്ന മുഴങ്കാലുകൾക്കു് പുതിയ ശക്തി ലഭിക്കുന്നു.

## വെള്ളി

ഗലാത്യർ 1:11—24

പൗലോസിൻെറ ആത്മികവളർച്ചയിലെ ഒരു പ്രധാനഘട്ടം ഉള്ളിൽ ജീവിക്കുന്നവനായ ക്രിസ്തുവിനെ തിരിച്ചറിയുക എന്നുള്ളതായിരുന്നു. യേശു ദൈവപുത്രനും ലോകരക്ഷിതാവുമാണെന്നു മനസ്സിലാക്കുകയും അവൻെറ സ്വഭാവത്തെപ്പററി പഠിക്കുകയും ചെയ്താൽ മാത്രംപോരാ, അവൻ നമ്മുടെ ഹൃദയാന്തർഭാഗത്തു് വസിക്കുന്നതായ അനുഭവവും ഉണ്ടാകണം, ദൈവം തൻെറ പുത്രനെ നമ്മിൽ വെളിപ്പെടുത്തണം. (വാ: 16)

രണ്ടാമതായി, പൗലോസിൻെറ മാനസാന്തരംമൂലം അവൻ രക്ഷിക്കപ്പെടുക മാത്രമല്ല, ഒരു പ്രത്യേക വേലക്കായി, അതായതു് ക്രിസ്തുവിൻെറ സ്നേഹത്തെപ്പററി പുറജാതിക്കാരുടെ ഇടയിൽ പ്രസംഗിക്കുന്നതിനായി, വിളിക്കപ്പെടുകയും ചെയ്തു. (വാ. 16)

മൂന്നാമതു്, നമ്മുടെ കർത്താവിനെപ്പോലെ പൗലോസും മരുഭൂമിയിലെ ഏകാന്തതയിൽ ദൈവസംസർഗ്ഗം ചെയ്തു തന്നത്താൻ ഒരുക്കി. (വാ. 17)

നമ്മുടെ ജീവിതത്തിൽ ദൈവത്തിൻെറ ഉദ്ദേശ്യമെന്തെന്നു കണ്ടുപിടിക്കുവാൻ നാം എത്ര സമയം ഏകാന്ത ധ്യാനത്തിൽ കഴിച്ചുകൂട്ടുന്നുണ്ടു്,

## ശനി

അപ്പോ: പ്ര 11:19—30

യരുശലേമിലും ദമസ്കോസിലും വാതിലുകൾ അടഞ്ഞപ്പോൾ പൗലൂസ് തർശീശിലേക്കു മടങ്ങുവാൻ നിർബന്ധിതനായി. (9:23-30) എട്ടു വർഷത്തെ അജ്ഞാതവാസത്തിനുശേഷമാണു് പൗലോസിനു് സജീവമായ പ്രവർത്തനത്തിനുള്ള അവസരം വീണ്ടും ലഭിക്കുന്നതു്. സഭയിൽ കൂടുതൽ കൂടുതൽ ആളുകൾ ചേർന്നപ്പോൾ ചില വിഷമപ്രശ്നങ്ങൾ പൊന്തിവന്നു. യവനന്മാരെയും മററു പുറജാതിക്കാരെയും മാർഗ്ഗം ചേർക്കാമോ? ചേർക്കാമെങ്കിൽ അവർക്കു് ആദ്യം പരിഛേദനാ കർമ്മം കഴിക്കണമോ എന്നുള്ളതായിരുന്നു തക്കം. ഈ സന്ദർഭത്തിൽ പൗലോസിൻെറ സാന്നിദ്ധ്യം സഹായകരമായിരിക്കുമെന്നു ബർന്നബാസിനു തോന്നുകയാൽ അദ്ദേഹം പൗലോസിനെ വിളിച്ചു് അന്ത്യോഖ്യയിലേക്കു് കൊണ്ടുവരുന്നു. അങ്ങനെ ദീർഘകാലത്തെ അവഗണനക്കുശേഷം പൗലോസിനു് ഒരു സേവനസൗകര്യം ലഭിക്കുന്നു.

നാം അവഗണിക്കപ്പെടുകയോ തിരസ്ക്കരിക്കപ്പെടുകയോ ചെയ്യുമ്പോൾ നമ്മുടെ കർത്തവ്യം പ്രാർത്ഥനയോടുകൂടി തക്ക അവസരത്തിനായി നോക്കിപ്പാർക്കുകയാണു്, അല്ലാതെ പിറുപിറുത്തുകൊണ്ടു് നമ്മുടെ "പാട്ടിനു പോക"യല്ല.

## ഞായർ

യോഹ. 14:15—31

പൗലോസിൻെറ മാനസാന്തരത്തിനുശേഷം അദ്ദേഹം പരിശുദ്ധാത്മാവിനെ സ്വീകരിച്ചതായി നാം കാണുന്നു. (അപ്പോ. പ്ര. 9:17) പൗലോസിൻെറ നേട്ടങ്ങളെല്ലാം ആത്മാവിൻെറ ശക്തിമൂലം സാധിച്ചതാണു്. ഇരുപതാം നൂററാണ്ടിലെ ശിഷ്യന്മാരായ നമുക്കും വല്ലതും സാധിക്കണമെങ്കിൽ നമുക്കും ആത്മാവിൻെറ തുണ ആവശ്യമാണു്. വി. റൂഹാ നമ്മോടുകൂടെ എപ്പോഴും ഉണ്ടായിരിക്കുമെന്നു് നമ്മുടെ കർത്താവു് വാഗ്ദാനം ചെയ്തിട്ടുണ്ടു്. തന്നെ സ്നേഹിക്കുകയും തൻെറ വചനം പ്രമാണിക്കുകയും ചെയ്കയാണു് നമ്മുടെ ഭാഗത്തുനിന്നു താൻ പ്രതീക്ഷിക്കുന്നതു്.

---

### ജനനനിയന്ത്രണ ഗുളികകൾ

അകത്തു കഴിക്കാവുന്ന പുതിയ ഗർഭനിരോധന ഗുളികകളുടെ ഉപയോഗം "ക്രിസ്തീയ മനസ്സാക്ഷിക്കു് ആക്ഷേപാർഹമായിട്ടുള്ളതല്ലെ"ന്നു് ആംഗ്ലിക്കൻ സഭയിലെ മുഖ്യ എക്സിക്യൂട്ടീവു് ആഫീസർ ബിഷപ്പു് സ്റ്റീഫൻബയിൻ പ്രസ്താവിച്ചിരിക്കുന്നു.

ലാംബത്ത് കോൺഫറൻസ് നിയോഗിച്ച ഫാമിലി പ്ലാനിങ്ങ് കമ്മിററിയുടെ ചെയർമാൻ എന്ന നിലയിൽ ബിഷപ്പു് ഇപ്രകാരം പറഞ്ഞു.

"മററു കാരണങ്ങളാൽ സ്വീകാര്യമാണെന്നു വരുകിൽ അതു് കുടുംബസംവിധാനത്തിനു് ലളിതവും ചെലവുകുറഞ്ഞതുമായ ഒരു മാ[illegible]മായിരിക്കും. ശാസ്ത്രത്തിൻെറ ദാ[illegible]ങ്ങൾ ശരിയായ കാര്യങ്ങൾക്കു[illegible]ണ്ടി ഉപയോഗിക്കാൻ ക്രിസ്ത്യാനികൾക്കവകാശമുണ്ടു്."

# ദഹനയാഗവും സ്തോത്രഗീതവും ഒരുമിച്ചു ഉയരുന്ന ത്യാഗജീവിതം

എം. തൊമ്മൻ

"ഹോമയാഗം തുടങ്ങിയപ്പോൾ തന്നെ അവർ കാഹളങ്ങളോടും ഇസ്രായേൽ രാജാവായ ദാവീദിന്റെ വാദ്യങ്ങളോടുംകൂടെ യഹോവയ്ക്കു് പാട്ടുപാടുവാൻ തുടങ്ങി." (2 ദിനവൃത്താന്തം 29: 27)

ഈ വാക്യം നമ്മുടെ ധ്യാനവിഷയമാക്കുന്നതിനു മുമ്പായി, അതിന്റെ സാംഗത്യം മനസ്സിലാക്കുവാൻ ഇസ്രായേലിന്റെ ചരിത്രത്തിലെ ഒരു പ്രത്യേക കാലഘട്ടത്തിലേക്കു് നമുക്കൊന്നു കണ്ണോടിക്കാം. ആഹാസ് പതിനാറു സംവത്സരം യരുശലേമിൽ ഇസ്രായേലിന്റെ രാജാവായി ഭരണം നടത്തി. യഹോവയുടെ വഴികളെ ഉപേക്ഷിച്ചു് വിഗ്രഹാരാധനയിലും ദുർവൃത്തിയിലും ജീവിച്ച ആഹാസിന്റെ ഭരണകാലത്തു് ഇസ്രായേൽ ജനത ധാർമ്മികമായും മതപരമായും വളരെ അധഃപതിച്ചുപോയി. ആഹാസിന്റെ പിൻഗാമിയായ യെഹിസ്കീയാ രാജാവു് ദൈവഭയവും സന്മാർഗ്ഗനിഷ്ഠയും ഉള്ള ആളായിരുന്നു. അദ്ദേഹം ആഹാസിന്റെ കാലത്തെ ദുരാചാരങ്ങൾക്കെല്ലാം ഒരു പൂർണ്ണവിരാമമിട്ടു; ജനങ്ങളെയെല്ലാം വിളിച്ചുകൂട്ടി യെരുശലേം ദേവാലയത്തിൽ ഒരു വലിയ പുനഃപ്രതിഷ്ഠാശുശ്രൂഷയിൽ അവരെ പങ്കുകൊള്ളിച്ചു. ആ ശുശ്രൂഷയുടെ പ്രധാനഭാഗമായ ഹോമയാഗത്തെക്കുറിച്ചാണു് മേൽ ഉദ്ധരിച്ച വാക്യത്തിൽ പറയുന്നതു്. യാഗവസ്തുക്കളായ കാള, കുഞ്ഞാടു മുതലായവ ഉയർന്ന യാഗപീഠത്തിന്മേൽ തയ്യാറാക്കിവയ്ക്കപ്പെട്ടിരുന്നു. ദഹനയാഗത്തിനായി അവയിന്മേൽ തീ കൊളുത്തുന്ന നിമിഷത്തെ പ്രതീക്ഷിച്ചുകൊണ്ടു് ഭക്തജനങ്ങളുടെ ഒരു വലിയ സമൂഹം ദേവാലയത്തിന്റെ പ്രാകാരങ്ങളിൽ ഭയഭക്തിയോടുകൂടി കാത്തുനിൽക്കുന്നു. അവർ അർപ്പിക്കുന്ന ഈ ദഹനയാഗത്തിന്റെ അർത്ഥമെന്താണു്? യാഗപീഠത്തിന്മേൽ വയ്ക്കപ്പെട്ടിരുന്ന വസ്തുക്കൾ അവരെ ഓരോരുത്തരെയും പ്രതിനിധീകരിച്ചിരുന്നു: തങ്ങളെത്തന്നെ, ആത്മാവും ശരീരവും, മുഴുവനായി യഹോവയ്ക്കു് സമർപ്പിക്കുന്നതിന്റെ ഒരു പ്രതീകമായിരുന്നു ആ യാഗം. യഹോവയെ ഉപേക്ഷിച്ചു ജീവിച്ച ഒരു ജനത പാപപരിഹാരത്തിനും പുനഃപ്രതിഷ്ഠയ്ക്കുമായി, ദഹനയാഗവും പാപയാഗവും വഴിയായി വീണ്ടും യഹോവയെ സമീപിക്കയാണു്. പുരോഹിതൻ ഒരു ദീപശിഖയുമായി മുമ്പോട്ടു നീങ്ങുന്നു. യാഗവസ്തുക്കളിൽനിന്നു തീജ്വാല ഉയരുന്നു. ആ സന്ദർഭത്തിൽ തന്നെ ജനതാമദ്ധ്യത്തിൽ നിന്നു സ്തോത്രഗീതത്തിന്റെ ശബ്ദവും ഉയരുന്നു. "ഹോമയാഗം തുടങ്ങിയപ്പോൾ തന്നെ അവർ കാഹളങ്ങളോടും....... വാദ്യങ്ങളോടും കൂടെ യഹോവയ്ക്കു പാട്ടുപാടുവാൻ തുടങ്ങി".

നമ്മുടെ ജീവിതം മുഴുവനും നാം ദൈവത്തിനു് അർപ്പിക്കുന്ന ഒരു ഹോമയാഗമാണു്. ജീവിതത്തിൽ നാം ബലികഴിക്കേണ്ടിവരുന്ന പലതുമുണ്ടു്. ആഗ്രഹിക്കുന്നതെല്ലാം കരസ്ഥമാക്കുവാൻ കഴിയുന്നവരായി ആരുമില്ല. പ്ലാൻ അനുസരിച്ചുതന്നെ എപ്പോഴും എല്ലാ കാര്യങ്ങളും പുരോഗമിക്കുന്ന അനുഭവം ആർക്കും ഉണ്ടാകുന്നില്ല. നമ്മുടെപ്രതീക്ഷകൾക്കെതിരായി പലതും സംഭവിക്കുന്നു. നാം അപേക്ഷിക്കുന്നതൊന്നു്, ലഭിക്കുന്നതു മറ്റൊന്നു്. ഏതെങ്കിലും തരത്തിലുള്ള നിരാശയും ദുഃഖവും സ്പർശിക്കാത്ത ഒരൊറ്റ ജീവിതംപോലുമില്ല. ഇതു മനുഷ്യജീവിതത്തിന്റെ ഒരു സ്വഭാവവിശേഷമാണു്. ബുദ്ധിസാമർത്ഥ്യവും ചുറുചുറുക്കുമുള്ള ഒരു ചെറുപ്പക്കാരൻ വിദ്യാഭ്യാസകാലത്തു് രോഗബാധിതനായിത്തീരുന്നു. താൻ ആഗ്രഹിച്ചതും അർഹിച്ചതുമായ ഉന്നത ബിരുദങ്ങൾ ഒന്നും നേടാൻ കഴിയാതെ ഒരു കുഗ്രാമത്തിൽ ഒരു കൃഷീവലന്റെ കുടുംബജീവിതംകൊണ്ടു് തൃപ്തിപ്പെടുവാൻ അയാൾ നിർബന്ധിതനായിത്തീരുന്നു. ഉയർന്ന സർവ്വകലാശാലാബിരുദങ്ങൾ കരസ്ഥമാക്കുവാൻ കഴിഞ്ഞ ഒരു സ്ത്രീരത്നം ശ്രമകരമായ ഗൃഹഭരണത്തിൽ വ്യാപൃതയായി കാലം കഴിക്കേണ്ടിവരുന്നു.

വലിയ പ്രതീക്ഷകളോടുകൂടി ബിസിനസ്സിൽ പ്രവേശിച്ച ധനികനായ യുവാവു് തൊടുന്നതിലെല്ലാം പരാജയപ്പെട്ടു് അവസാനം നിരുന്മേഷനായി പരാശ്രയത്തിൽ ജീവിതം തള്ളിനീക്കുന്നു. അനർഹമായ സ്ഥാനമാനങ്ങൾകാംക്ഷിച്ച മറ്റൊരാൾ അവ ലഭിക്കാത്തതിലുള്ള കുണ്ഠിതം നിമിത്തം ചൈതന്യരഹിതനായിത്തീരുന്നു. ധനസമൃദ്ധനായ ഒരാൾ ആജീവനാന്തം രോഗിയായിത്തീരുന്നു, ധനവും ആരോഗ്യവുമുള്ള മറ്റൊരാൾ വിരഹദുഃഖത്തിനും ഏകാന്തതയ്ക്കും വിധേയനാകുന്നു. സൽസ്വഭാവികളായ മാതാപിതാക്കന്മാർ സ്വസന്താനങ്ങൾ നിമിത്തം മനോവ്യഥ അനുഭവിക്കേണ്ടിവരുന്നു. എല്ലാ സൗഭാഗ്യങ്ങളും തികഞ്ഞവരെന്നു വിചാരിക്കപ്പെടുന്ന ചിലർക്കു മനസ്സമാധാനമില്ല. ആഗ്രഹിക്കുന്നതെല്ലാം ആഗ്രഹിക്കുന്ന തോതിൽ ആർക്കും ലഭിക്കുന്നില്ല. നിറവേറപ്പെടാത്ത ആശകളോടും പരാജയമടഞ്ഞ പദ്ധതികളോടും പൊരുത്തപ്പെട്ടു ജീവിക്കാതെ നമുക്കു ഗത്യന്തരമില്ല. അതിനാവശ്യമായ ശിക്ഷണവും സന്മനസ്സും നാം കൈവരുത്തിയേ മതിയാകൂ; ജീവിതം വിജയകരമായിത്തീരണമെങ്കിൽ.

ജീവിതത്തിൽ നാം അഭിമുഖീകരിക്കേണ്ടിവരുന്ന മേൽവിവരിച്ചതുപോലെയുള്ള അരോചകാനുഭവങ്ങൾ യഥാർത്ഥത്തിൽ ജീവിതത്തെ സമ്പന്നമാക്കുവാൻ പര്യാപ്തമായ അനുഗ്രഹങ്ങളാണു്. ആ വിധത്തിൽ അവയെ അനുഭവപ്പെടുത്തുവാൻ കഴിഞ്ഞിട്ടുള്ളവർ അനേകരുണ്ടു്. അവർ മാത്രമാണു് ജീവിതവിജയത്തിന്റെ രഹസ്യം അറിഞ്ഞിട്ടുള്ളവർ. പരാജയങ്ങൾ, പ്രാതികൂല്യങ്ങൾ, നിരാശ, ദുഃഖം എന്നിവയെ അനുഗ്രഹങ്ങളാക്കി മാറ്റുവാൻ ദൈവത്തിനു കഴിയും. അതിനു നാം നിറവേറ്റേണ്ട ഒരേ ഒരു വ്യവസ്ഥയുണ്ടു്. അതു മറ്റൊന്നുമല്ല: നമ്മുടെ ജീവിതത്തെക്കുറിച്ചുള്ള ദൈവത്തിന്റെ സ്നേഹപരമായ ഉദ്ദേശത്തിൽ അവയ്ക്കെല്ലാം ഒരു സ്ഥാനമുണ്ടെന്നും അവയിൽ കൂടെയെല്ലാം ദൈവം നമ്മെ കൂടുതൽ ന

മയിലേക്കു നടത്തുമെന്നുമുള്ള വിശ്വാസമാണു്. ആ വിശ്വാസമില്ലെങ്കിൽ ജീവിതം കൈയ്പും പിറുപിറുപ്പും നിറഞ്ഞതായിത്തീരും; അതുണ്ടെങ്കിൽ നമ്മുടെ ദഹനയാഗത്തിൽനിന്നു സ്തോത്രഗീതങ്ങൾ ഉയരും.

ഏതു സാഹചര്യത്തിലും ദൈവമേ, എന്റെ ഇഷ്ടമല്ല. നിന്റെ ഇഷ്ടം മാത്രം ചെയ്യപ്പെടണമേ" എന്നു പ്രാർത്ഥിക്കുവാനുള്ള മനോഭാവം നമുക്കുണ്ടോ എന്നതിനെ ആശ്രയിച്ചിരിക്കും ഇതു്. എല്ലാ കാര്യങ്ങളിലും ദൈവത്തിന്റെ ഇഷ്ടം മാത്രം നിറവേറിയാൽ മതിയെന്നു് ആത്മാർത്ഥമായി പ്രാർത്ഥിക്കുവാനുള്ള വിശ്വാസവും മനക്കരുത്തും നമുക്കുണ്ടോ? ദൈവേഷ്ടം കഷ്ടതയിലേക്കും "ക്രൂശിലേക്കും" നമ്മെ നയിക്കുമ്പോഴും അതാണു് നമുക്കു് ഏററവും അനുഗ്രഹമായിട്ടുള്ളതു് എന്നു വിശ്വസിക്കുവാനും സന്തോഷത്തോടെ അതു സ്വീകരിക്കുവാനും മതിയായ ദൈവബോധവും ദൈവവിശ്വാസവും നമുക്കുണ്ടോ? നമ്മെ ഭരിക്കുന്ന പല അഭിലാഷങ്ങളും ദൈവത്തിനു സമർപ്പിക്കുവാൻ കഴിയാത്തവയാണു്. ദൈവത്തിനു പോലും നമ്മുടെ സ്വാതന്ത്ര്യത്തെ മുഴുവനായി വിട്ടുകൊടുക്കുവാൻ നാം ഇഷ്ടപ്പെടുന്നില്ല. ദൈവേഷ്ടത്തിനു നമ്മുടെ ഇഷ്ടത്തെ പൂർണ്ണമായി കീഴ്പ്പെടുത്തിയാൽ ജീവിതം ശുഷ്കിച്ചുപോകുമെന്നു നാം ഭയപ്പെടുന്നു. മനുഷ്യജീവിതത്തെ സംബന്ധിച്ചു ഏററവും തെററായ ഒരു ചിന്താഗതിയാണു് ഈ ഭയത്തിന്റെ അടിസ്ഥാനം എന്നുള്ളതിനു സംശയമില്ല. മഹാകവിയായ ഡാന്റെ പറഞ്ഞിട്ടുള്ളതുപോലെ, "അവന്റെ ഇഷ്ടത്തിലാണു് നമ്മുടെ സമാധാനം" എന്നുള്ളതു തീർച്ചയാണു്.

കേട്ടതുകൊണ്ടു മാത്രം വിശ്വസിക്കുവാൻ കഴിയുന്ന ഒരു സത്യമല്ല ഇതു്. നേരേമറിച്ചു് സാധാരണ ബുദ്ധിക്കു സ്വീകരിക്കുവാൻ പ്രയാസമുള്ള ഒന്നാണു്. എന്നാൽപരീക്ഷിച്ചു നോക്കിയിട്ടുള്ളവരാരും ഇതിന്റെ യാഥാർത്ഥ്യത്തെ ചോദ്യം ചെയ്തിട്ടില്ല. അസീസിയിലെ ഫ്രാൻസിസ് എന്ന വിശുദ്ധൻ തന്റെ കൈകളിൽ കർത്താവിന്റെ ആണിപ്പഴുതുകളുടെ അടയാളംപോലും പ്രത്യക്ഷപ്പെടത്തക്കവണ്ണം അത്രമാത്രം കർത്താവിന്റെ കഷ്ടാനുഭവത്തിന്റെ കൂട്ടായ്മയിൽ പങ്കുകൊണ്ടു. അദ്ദേഹത്തിന്റെ ത്യാഗപൂർണ്ണമായ ജീവിതമാകുന്ന യാഗത്തോടൊപ്പം സന്തോഷം അലതല്ലുന്ന സ്തോത്രഗീതങ്ങളും ഉയർന്നുവന്നു. കൈകളിൽ ആണിപ്പഴുതും ഹൃദയത്തിൽ ഹല്ലേല്ലൂയ്യായും! ഹോമയാഗവും സന്തോഷഗീതവും! ഫിലിപ്പിയൻ കാരാഗൃഹവാസവും ദണ്ഡനവും അനുഭവിച്ചിരുന്ന പൗലോസും ശീലാസും അർദ്ധരാത്രിയിൽ ഉണർന്നിരുന്നു ദൈവത്തിനു സ്തോത്രം പാടി. കന്യകമറിയാം—ലോകാപവാദത്തോടുകൂടി യേശുവിന്റെ മാതൃപദം സ്വീകരിക്കുവാൻ വിളിക്കപ്പെട്ട ആ ഗ്രാമീണകന്യക—"കണ്ടാലും ദൈവത്തിന്റെ ദാസി, നിന്റെ വാക്കുപോലെ എനിക്കു ഭവിക്കട്ടെ" എന്നു പറഞ്ഞുകൊണ്ടു് ദൈവേഷ്ടത്തിനു തല കുനിച്ചുകൊടുത്തു. അതിനേ തുടർന്നു് "എന്റെ ഉള്ളം കർത്താവിനെ വാഴ്ത്തുന്നു" എന്നു് ആരംഭിക്കുന്ന ആ വലിയ സ്തോത്രഗീതം അവളിൽനിന്നു നിർഗ്ഗളം പൊട്ടിപ്പുറപ്പെട്ടു. ജീവിതത്തിന്റെ എത്ര കയ്പു നിറഞ്ഞ അനുഭവവും സ്നേഹവാ

# മലങ്കരസഭയിൽ ഇനിയും വഴക്കുണ്ടാക്കാൻ കാര്യമില്ല

## സഭാംഗങ്ങൾ അറിഞ്ഞിരിക്കേണ്ട ഒരു പരമാർത്ഥം

വ. ദിവ്യശ്രീ നെടുന്തള്ളിൽ സ്ക്കറിയാകോറെപ്പിസ്ക്കോപ്പ.

മലങ്കരസഭയിൽ ഉണ്ടായിരുന്ന അസമാധാനം, പ. പാത്രിയർക്കീസ് ബാവായും പ. കാതോലിക്കാ ബാവായും തമ്മിലുണ്ടായ പരസ്പര സ്വീകരണത്തിനു ശേഷവും പല വ്യക്തികളിലും പള്ളികളിലും ഇന്നും നിലനിൽക്കുന്നതായി കാണുന്നതിൽ ഖേദിക്കുന്നു.

ഇങ്ങനെ അസമാധാനം ഇപ്പോഴും നിലനിൽക്കുന്നതു് സഭയുടെ വിശ്വാസാചാരങ്ങളിലുള്ള അജ്ഞതയും അനുഭവബോദ്ധ്യമില്ലായ്മയും പരിശുദ്ധാത്മ ദാനം കൊടുക്കുന്നവനും വാങ്ങുന്നവനും വേണ്ടിയിരിക്കുന്ന അധികാരവും ഒരുക്കവും എങ്ങനെ ആയിരിക്കണമെന്നും മററും ശരിയായി അറിവില്ലാത്തതുകൊണ്ടും മററും ആകുന്നു. പ. കാതോലിക്കാ ബാവായ്ക്കുണ്ടായിരുന്നതായി പാത്രിയക്കീസ്പക്ഷം പറഞ്ഞിരുന്ന ഒരു കുറവ് ഒരു ശരിയായ അധികാരിയിൽനിന്നുള്ള ഒരു സ്വീകരണം ഇല്ലായിരുന്നുവെന്നു് മാത്രമായിരുന്നു. ആ കുറവാണു് പ. പാത്രിയക്കീസ് ബാവാ തിരുമനസ്സുകൊണ്ടു് സ്വീകരിച്ചു് പരിഹരിച്ചതു്. മലങ്കരസഭയ്ക്കു് ഒരു കാതോലിക്കായെ വാഴിക്കയും ടി സ്ഥാപനം അനുവദിച്ചു് തരികയും ചെയ്തതു് ഒരു പാത്രിയർക്കീസായിരുന്നു. പക്ഷെ അദ്ദേഹത്തിനു് അന്നു ഭരണാധികാരം ഇല്ലായിരുന്നു എന്നു മാത്രമെയുള്ളൂ.

മേൽ പ്രസ്താവിച്ച അജ്ഞതയുടെ കാര്യങ്ങളെയാണു് ഇനി വിവരിക്കുന്നതു്; അതേപ്പററി പ്രസ്താവിക്കുന്നതിനു മുമ്പു് അല്പം വിവരണവുംകൂടെ പറയേണ്ടിയിരിക്കുന്നു.

ദിവംഗതനായ പ. പത്രോസ് പാത്രിയർക്കീസ് ബാവായുടെ കാലശേഷം വേറൊരാളെ തെരഞ്ഞെടുക്കുന്നതിനു് സുന്നഹദോസ് കൂടി. അബ്ദുള്ള മെത്രാപ്പോലീത്തായും അബ്ദൽ മശിഹ് മെത്രാപ്പോലീത്തായും സ്ഥാനാർത്ഥികളായിരുന്നു. ഭൂരിപക്ഷം അബ്ദൽമശിഹായെ തെരഞ്ഞെടുത്തു. അദ്ദേഹത്തെ പാത്രിയർക്കീസായി വാഴിച്ചു, തുർക്കി ഗവർമ്മെൻറിൽനിന്നും ഫെർമാൻ വാങ്ങിക്കുകയും ചെയ്തു. അങ്ങനെ അദ്ദേഹം പാത്രിയക്കീസ് ഭരണം നടത്തിവന്നു. എന്നാൽ തെരഞ്ഞെടുപ്പിൽ തോററതുകൊണ്ടു് അബ്ദുള്ളാ മെത്രാപ്പോലീത്താ ഭരണം കൂടാതെ സ്വസ്ഥമായിരിക്കുകയായിരുന്നു. ഇങ്ങനെ കുറെക്കാലം കഴിഞ്ഞപ്പോൾ തുർക്കിരാജ്യത്തു് ഒരാഭ്യന്തര കലഹം ഉണ്ടായി. അർമ്മനായക്കാർ, ഇഗ്രപ്പായക്കാർ, യാക്കോബായക്കാർ എന്നിവർക്കു് അനേക കഷ്ടനഷ്ടങ്ങൾ സംഭവിച്ചു. അവരെ സഹായിക്കുന്നതിൽ അബ്ദൽ മശിഹ് പാത്രിയർക്കീസ് ബാവാ കുറുക്കുമ ദയറായുടെ പണം എടുത്തു അവർക്കു് സഹായിച്ചു. അതുകൊണ്ടും മതിയാകാതെ വന്നപ്പോൾ ഓരോ ഇടവക മെത്രാപ്പോലീത്തന്മാരും ഓരോ നല്ല സംഖ്യ അയച്ചുകൊടുക്കുന്നതിനു നിർബന്ധ കല്പന അയച്ചു. ഇതിൽ മെത്രാന്മാരും മററും ക്ഷോഭിച്ചു. ആ കൂട്ടത്തിൽ യരുശ്ലേമിലെ പാത്രിയക്കീസ് 500 പവൻ കൊടുപ്പാനാണു് കൽപ്പന അയച്ചിരുന്നതു്. അദ്ദേഹവും അതൃപ്തനായി. ഈ അവസരത്തിൽ സ്വസ്ഥനായിരിക്കുന്ന അബ്ദുള്ള മെത്രാപ്പോലീത്താ യറുശ്ലേം പാത്രിയർക്കീസിനെ സമീപിച്ചു. അദ്ദേഹത്തോടിപ്രകാരം പറഞ്ഞു. "നിങ്ങൾ ഈ പാത്രിയക്കീസിനെ വച്ചു് ഭരിച്ചാൽ നിങ്ങളെ അദ്ദേഹം വിഷമിപ്പിക്കും എന്നും" മററും. ഏതായാലും മെത്രാന്മാരെല്ലാംകൂടി ആലോചിച്ചതിൻെറ ഫലമായി ഒരു സുന്നഹദോസ് വിളിച്ചുകൂട്ടി. ഭൂരിപക്ഷം അദ്ദേഹത്തെ മാററാനും പകരം അബ്ദുള്ള മെത്രാനെ പാത്രീയക്കീസാക്കാനും തീരുമാനിച്ചു. അപ്രകാരം മാററുകയും അബ്ദുള്ളായെ പാത്രീയക്കീസായി വാഴിക്കയും ഗവർമെൻറിൽ നിന്നും ഫെർമാൻ കൊടുപ്പിക്കയും അബ്ദൽമ്ശിഹാ പാത്രിയർക്കീസിൻെറ ഫെർമാൻ പിൻവലിക്കയും ചെയ്തു. ഇങ്ങനെ ഫെർമാനില്ലാത്ത ഭരണാധികാരമില്ലാത്ത ഒരു പാത്രിയർക്കീസായി അബ്ദുൾമ്ശഹാബാവാ സ്വസ്ഥമായിരുന്നു. ഇങ്ങനെ ഇരിക്കുമ്പോളാണല്ലോ മലങ്കരസഭയുടെ അപേക്ഷപ്രകാരം മാർ കൂറിലോസ് മാർ ഗ്രീഗോറിയോസ് എന്നിങ്ങനെ രണ്ടു മെത്രാപ്പോലീത്തന്മാരെ അബ്ദുള്ളാ പാത്രിയക്കീസ് ബാവാ വാഴിച്ചുതന്നതു്. അതിനുശേഷം മലങ്കരസഭയിൽ രണ്ടു കക്ഷികളുണ്ടാകുകയും തൽഫലമായി ഒരു കക്ഷിയുടെ അപേക്ഷപ്രകാരം അബ്ദുൽമ്ശീഹാ പാത്രിയക്കീസ് ബാവാ മലങ്കരയിൽ എഴുന്നള്ളുകയും ഒരു കാതോലിക്കായെ വാഴിക്കയും കാതോലിക്കാസ്ഥാപനം അനുവദിക്കയും മററും ചെയ്തതു്: ആ വാഴ്ചയും സ്ഥാപനവും അധികാരമില്ലാത്തതായ പാത്രിയക്കിസിൽ നിന്നാണെങ്കിലും നൽവരമുണ്ടായിരുന്ന പാത്രിയർക്കിസിൽ നിന്നായിരുന്നു. അതുകൊണ്ടത്രെ അധികാരമുള്ള പാത്രിയർക്കീസിൻെറ സ്വീകരണം ആവശ്യമുണ്ടായതു്. അതു് അത്യാവശ്യവുമാണു്. നൽവരമുള്ളവൻ കൊടുക്കുന്ന മാമോദീസായും പട്ടവും പുനരാവർത്തിപ്പാ

---

നായ ദൈവത്തിൻെറ കരങ്ങളിൽ നിന്നു സ്വീകരിക്കുവാൻ പഠിച്ചിട്ടുള്ളവർക്കു് സന്തോഷത്തോടും സ്തോത്രത്തോടും കൂടെയല്ലാതെ അതു സ്വീകരിക്കുവാൻ കഴിയുന്നതല്ല.

സ്നേഹവും ശക്തിയും ജ്ഞാനവും തികഞ്ഞ ഒരു ദൈവമാണു് നമ്മുടെ ജീവിതത്തിൻെറ ചുക്കാൻ പിടിക്കുന്നതെന്നു് യേശുക്രിസ്തുവിലുള്ള നമ്മുടെ അനുഭവം നമുക്കു് ഉറപ്പു നൽകുന്നുണ്ടോ? കയ്പു നിറഞ്ഞ ചില പാനപാത്രങ്ങൾ കുടിക്കേണ്ടിവരുമ്പോൾ അതിൻെറ ആവശ്യമോ അർത്ഥമോ പ്രയോജനമോ അല്പംപോലും മനസ്സിലാക്കുവാൻ നമുക്കു കഴിഞ്ഞില്ലെങ്കിലും അതു് സ്തോത്രത്തോടെ സ്വീകരിക്കത്തക്കവണ്ണം ദൈവത്തിൻെറ സ്നേഹത്തെക്കുറിച്ചു നമുക്കു ദൃഢനിശ്ചയമുണ്ടോ? മനുഷ്യജീവിതത്തിനു്, ഇഹത്തിലും പരത്തിലും, മതിയായ ഒരടിസ്ഥാനം അതുമാത്രമാണു്. അതിൽ ഉറച്ചുനിൽക്കുവാനും എന്തു സംഭവിച്ചാലും ധൈര്യം അവലംബിച്ചു്, നമ്മുടെ കഷ്ടതകളിൽ നമ്മോടുകൂടെ കഷ്ടമനുഭവിക്കുന്ന കർത്താവിൻെറ കൈയ്ക്കുപിടിച്ചുകൊണ്ടു് മുമ്പോട്ടു പോകുവാനും ദൈവം നമ്മെ സഹായിക്കട്ടെ

ന പാടില്ല, അതു് തെററാണ്. പക്ഷെ ഭരണം നടത്തണമെങ്കിൽ അധികാരി സ്വീകരിക്കണം. ഇപ്രകാരമുള്ള പല കാര്യങ്ങളും വിശ്വാസികൾ പഠിക്കേണ്ടതായുണ്ട്. അതിനാൽ പ. പാത്രിയർക്കീസ് ബാവാ ആത്മവരമുള്ളവനും യോഗ്യനുമായവനെ സ്വീകരിച്ചപ്പോൾ എല്ലാം ശരിയായി. ഈ വിവരങ്ങളെല്ലാം കോനാട്ടു പരേതനായ ബ. മല്പാനച്ചനിൽ നിന്നാണ് ഞാൻ അറിഞ്ഞതു്. അദ്ദേഹവും മൂസലിലെ അത്താനാസ്യോസും കോജാഅന്തോണിയും യറൂശ്ളേമിലെ പാത്രിയക്കീസുബാവായും മററുമായി എഴുത്തുകുത്ത് നടത്തിക്കൊണ്ടിരുന്നു. അങ്ങനെ വരുന്ന എഴുത്തുകൾ ആവശ്യമുള്ളതു് അപ്പോൾ മല്പാനച്ചൻ ഞങ്ങളെ വായിച്ചുകേൾപ്പിക്കും. അങ്ങനെയുള്ള അറിവാണ്.

ഏതായാലും ഇനി നമ്മുടെ സഭയിൽ വഴക്കുണ്ടാക്കാതെ മുമ്പോട്ട് പോകണമെന്നുള്ള അപേക്ഷയോടെ ഈ ലേഖനം അവസാനിപ്പിക്കുന്നു.

---

# മാർ പീലക്സീനോസ് തിരുമേനിയുടെ പേരിൽ സുന്നഹദോസിന്റെ തീരുമാനം

പൗലൂസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ പേരിലുള്ള ആരോപണങ്ങൾ ശരിവച്ചുകൊണ്ട്, തിരുമേനിയെ മലങ്കര എപ്പിസ്ക്കോപ്പൽ സുന്നഹദോസിൽനിന്നു നീക്കംചെയ്യുന്നതിനും, തിരുമേനിക്ക് സുന്നഹദോസ് നൽകിയിരുന്ന കണ്ടനാട്ടുഭദ്രാസനത്തിന്റെ ജോയിൻറ് മെത്രാപ്പോലീത്താ സ്ഥാനത്തുനിന്ന് ഒഴിവാക്കുന്നതിനും തൽസ്ഥാനത്ത് കൊച്ചിഭദ്രാസനത്തിന്റെ മാർ സേവേറിയോസ് തിരുമേനിയെ നിയമിക്കുന്നതിനും ജൂൺ 7—ാംനു കോട്ടയം പഴയസിമ്മനാരിയിൽവച്ച് പ്രസിഡണ്ട് പ. കാതോലിക്കാബാവാതിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ചേർന്ന മലങ്കര എപ്പിസ്ക്കോപ്പൽസുന്നഹദോസ് തീരുമാനിച്ചിരിക്കുന്നു. മലങ്കരയുള്ള ഏതെങ്കിലും പള്ളിയിൽ മാർ പീലക്സീനോസ് തിരുമേനിക്കു പ്രവേശിക്കണമെന്നുവരികിൽ അതതു ഇടവക മെത്രാപ്പോലീത്തായുടെ അനുവാദം വാങ്ങിയിരിക്കേണ്ടതാണെന്നും സുന്നഹദോസ് തീരുമാനിച്ചിട്ടുണ്ട്.

മാർ പീലക്സീനോസ് തിരുമേനി സ്വീകരിക്കുന്ന നിലപാടിൽ വ്യത്യാസം വരാത്തപക്ഷം ഇനിയും പത്തുദിവസത്തിനുശേഷം പ്രയോഗത്തിൽ വരത്തക്കവണ്ണമാണ് സുന്നഹദോസ് ഈ തീരുമാനം ചെയ്തതു്.

പൗലൂസ് മാർ പീലക്സീനോസ് തിരുമേനി ഒഴികെ എല്ലാ അംഗങ്ങളും സുന്നഹദോസിൽ സംബന്ധിച്ചിരുന്നു. മാർ പീലക്സീനോസ് തിരുമേനിയെപ്പററിയുള്ള ആരോപണങ്ങൾ സംബന്ധിച്ചു മുൻയോഗത്തിൽ ഏബ്രഹാം മാർ ക്ളീമീസ് തിരുമേനിയും ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് തിരുമേനിയും സമർപ്പിച്ചിരുന്ന റിപ്പോർട്ട് ആദ്യമായി ആലോചനയ്ക്ക് എടുത്തു. പ്രസ്തുത റിപ്പോർട്ടിനെപ്പററിയുള്ള സ്വതന്ത്രമായ അഭിപ്രായപ്രകടനങ്ങൾക്കു തങ്ങളുടെ അസാന്നിദ്ധ്യം സഹായകരമായിരിക്കുമെന്ന് തോന്നുന്നുവെന്നും ആ റിപ്പോർട്ടിനെപ്പററിയുള്ള ചർച്ചകൾ അവസാനിക്കുമ്പോൾ വിവരം അറിയിച്ചാൽ തങ്ങൾ വീണ്ടും സന്നിഹിതരായി യോഗത്തിൽ സംബന്ധിച്ചുകൊള്ളാമെന്നും അറിയിച്ചശേഷം മാർ ക്ളീമീസുതിരുമേനിയും മാർ ഗ്രീഗോറിയോസ് തിരുമേനിയും ചിങ്ങവനം സിമ്മനാരിയിലേക്കു പോയി. വീണ്ടും അവർ വന്നെത്തിയതു് ഉച്ചയ്ക്കുശേഷമാണ്.

മാർ ഗ്രീഗോറിയോസ്, മാർ ക്ളീമീസ് എന്നീ തിരുമേനിമാർ സമർപ്പിച്ചിരുന്ന റിപ്പോർട്ടിനോടു സുന്നഹദോസ് വിയോജിക്കുകയും ഈ പ്രശ്നം മലങ്കരമാനേജിംഗ് കമ്മററിയുടെ പരിഗണനയ്ക്കു വിധേയമാക്കണമെന്നു മാർ ഗ്രീഗോറിയോസ്, മാർ ക്ളീമീസ് എന്നീ തിരുമേനിമാർ ചേർന്നു സമർപ്പിച്ച് അഭ്യർത്ഥന തിരസ്ക്കരിക്കുകയും ചെയ്തശേഷമാണ് സുന്നഹദോസ് മുൻപറഞ്ഞ തീരുമാനം ചെയ്തതു്. മാർ പീലക്സീനോസ് തിരുമേനിയുടെ പേരിൽ ഏതെങ്കിലും നടപടി നടത്തുന്നതു് മലങ്കര സഭയെ പൊതുവെ ബാധിക്കുന്ന ഒരു പ്രശ്നമാകയാൽ അതു സംബന്ധിച്ച് അന്ത്യതീരുമാനം എടുക്കുന്നതിനു മുമ്പായി മലങ്കര മാനേജിങ്ങ് കമ്മററിയുടെ അഭിപ്രായംകൂടെ ആരായേണ്ടതാണെന്നുള്ള അഭിപ്രായത്തെ നിരാകരിച്ചതിനെത്തുടർന്നു തിരുമേനിയുടെ പേരിൽ നടപടി നടത്തേണ്ടതാണെന്നുള്ള ഔദ്യോഗികപ്രമേയം വോട്ടിനിട്ടതിൽ മാർ ഗ്രീഗോറിയോസ്, മാർ ക്ളീമീസ് എന്നീ തിരുമേനിമാർ പ്രമേയത്തെ എതിർത്തു വോട്ടുചെയ്തുവെങ്കിലും പ്രമേയം ഭൂരിപക്ഷത്തോടെ പാസ്സായി.

---

## റവ. എച്ച്. എ. പോപ്ളി

ലണ്ടൻ മിഷനറി സൊസൈററിയിലെ ഒരു മിഷനറിയായ റവ. എച്ച്. എ. പോപ്ളി 81—ാമത്തെ വയസ്സിൽ കുന്നൂർ വച്ച് നിര്യാതനായിരിക്കുന്നു. "തിരുക്കുറൾ" ഇംഗ്ലീഷിലേക്കു തർജ്ജിമ ചെയ്ത അദ്ദേഹം ഒരു തമിഴ് പണ്ഡിതനായിരുന്നു. വൈ. എം. സി. എ. സെക്രട്ടറിയായും മററു നിലകളിലും ഇന്ത്യയിൽ 35 വർഷത്തെ സജീവപ്രവർത്തനത്തിനു ശേഷം റവ. പോപ്ളി കുന്നൂർ സ്ഥിരവാസമാക്കിയിരുന്നു.

.... ... ...

## ഡോ. ഹോഡ്ജ്

ഏതാനും വർഷം നാഷണൽ ക്രിസ്ത്യൻ കൗൺസിൽ സെക്രട്ടറിയായിരുന്ന ഡോ. ജോൺ ഇസഡ്. ഹോഡ്ജ് ഏപ്രിൽ 28—ാംനു എഡിൻബറോയിൽ വച്ചു നിര്യാതനായി. "റീജ്യൻസ് ബിയോണ്ട്" മിഷനിലെ ഒരു മിഷനറിയായിരുന്നു അദ്ദേഹം. സെറാമ്പൂർ യൂണിവേഴ്സിററി ഡോക്ടർ ഓഫ് ഡിവിനിററി ബിരുദം നൽകി അദ്ദേഹത്തെ ബഹുമാനിക്കുകയുണ്ടായി.

... ... ...

Reg· M. 5268. Licence No. 498

ചർച്ച് വീക്കിലി

# ENVY: A SIN THAT IS AN ATTEMPT TO SALVE OUR WOUNDED PRIDE

**Rt. Rev. R. C. Mortimer, the Bishop of Exeter.**

Now we come to a very nasty capital sin, from which few of us are entirely free, and which in one of its forms is very prevalent indeed. But it is important to be quite clear as to exactly what is meant by envy. The definition given in the books is "resentment at another's good fortune, which is regarded as a personal affront and injury to our own reputation and standing." Envy therefore is not *any* kind of resentment at another's good fortune, which may take sereval forms. For example, one may resent another's good fortune because he does not deserve this particular reward, whatever it is, and it is in fact a scandal· This is not envy, but moral indignation. Again, the resentment may be due to our fear that another man's rise to greatness or power or wealth may constitute a threat to ourselves, for we may know that this other man is badly disposed towards us· This is not envy, but fear.

### JEALOUSY

Again, I may grudge another man his success, not because it is his particularly, but because it has never been mine and I wish it had been. For example, when I read of someone winning a huge prize in a football pool I may grudge it to him and complain bitterly that nothing like that ever happens to me. But that is jealousy, rather than envy. Again, I may resent another man's good fortune for the simple reason that I hate him and do not want anything nice to happen to him· That is not envy; it is hate.

It is envy when I resent another's success, precisely because it reflects on my own lack of success and diminishes, or is felt to diminish, my own standing and self-esteem· It is when I say, "He is no better than I am, Why should this happen to him and not to me? Why should he have that when I have not? Now, you will see, he will begin to give himself airs." The root of envy is pride· I cannot bear that someone whom I have always thought of as being no better than, if not inferior to myself, should now be advanced above me· Therefore I hate him and do everything I can to drag him down again to my level.

### SIN AMONG EQUALS

Consequently, as a rule, envy only exists between persons who are more or less equal—socially or intellectually or financially. An ordinary person can hardly envy the Queen. For her pre-eminence in no way reflects on his own standing and attainments. This has the unfortunate consequence that in countries where, under the influence of democracy or socialism, there is a growing equalisation of wealth, education and social standing, there is a corresponding increase in the scope for envy. When it is plain for all to see that Jack is as good as his master, Jack is tempted to envy any advantages or privileges which his master may enjoy and want to take them away from him· That explains why envy is, as I think it is, a very widespread sin in England to-day.

### AGAINST CHARITY

The reason why envy is a sin is because it is an offence against charity. Another person's happiness or success or good fortune ought to be nothing but a cause of rejoicing to the rest of us. "Good luck to him," we ought to say, "I am glad for his sake." But envy says "He has no more right to that, than I have. Why should he have it and not I?" "I am as good as he is and I have been longer in the firm, why should he be promoted over my head? "I cannot afford a new TV set, why should they be able to? Who do they think they are anyway?"

That is envy speaking; and envy's eldest child is hate. Hate begins to form immediately we give way to the impulse of envy. It is caused by the wound to our own pride and vanity. The wound smarts every time we think of the other's advantage over us. And the smart breeds hatred·

Envy and hatred give rise to malicious gossip· We go about whispering that these other people who have so undeservedly what we have not, are no better than they should be. We listen with delighted ease to anything that is said against them. We are not above actually telling lies about them, and we are only too willing to believe any other lies which we may hear. And if the tales are true, so much the better· We are pleased at anything which damages their reputation and drags them down to our own level or below it· This, perhaps explains the popularity of the gossip columns in the cheaper newspapers. They gratify our envy· I never thought those people were any better than I am. Now I know they are actually worse· They ought not to be allowed to keep the advantages they have over me." For the last child of envy is that mean and selfish spirit which is embittered at the continued happiness and prosperity of those who are the objects of envy, and does its best to ruin them; and which rejoices to hear of their misfortunes or their downfall.

There is another, even worse, form of envy· It may be called spiritual envy· This is when we resent another's moral superiority because it reflects on our own moral inferiority· It is not uncommon among some young people who are apt to be envious of those of their number who practice their religion and try to keep the commandments· They call them "Pi" or "Church" or "goody-goody" and do their best to corrupt them. It is envy at work· This is one of the reason, also, why a clerical scandal is always good news value. When a clergyman goes off the rails, it gives a great many people a lot of pleasure. "Ah," they say, "these clergy set up to be so good· But they are not really any better than the rest of us. I always thought so, and this proves it." That is envy speaking again. The goodness of some tends to make others more aware of their own inferiority and so arouses hos-

(Continued on page 5)

Printed and Published by N. M. Abraham B. A· at the Malayala Manorama Press, Kottayam.